# പ. ഗീവർഗീസ് ദ്വിതീയൻ ചാരിററി ഫണ്ട്

## പൗലൂസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ

നമ്മുടെ സഭയ്ക്ക് വളരെയേറെ പ്രയാസങ്ങൾ നേരിട്ടുകൊണ്ടിരുന്ന ഒരു സന്ദർഭത്തിൽ മുപ്പത്തി അഞ്ചു വർഷക്കാലം -- സഭയ്ക്ക് ധീരമായ നേതൃത്വം നൽകി ദീർഘനാളുകളായി ഭിന്നിച്ചിരുന്ന സഭയിലെ രണ്ടു വിഭാഗങ്ങളെയും ഒന്നിപ്പിച്ച്, ആകമാന മലങ്കര ഓർത്തഡോക്സ് സഭയുടെ പൗരസ്ത്യ കാതോലിക്കാ ആയി അംഗീകരിക്കപ്പെട്ട പരിശുദ്ധ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമേനിയെപ്പററി അറിയാത്തവർ ഇന്ന് ചുരുക്കമായിരിക്കുമല്ലോ.

അദ്ദേഹമാണ് നമ്മുടെ സഭയുടെ വളർച്ചയ്ക്കും ഉയർച്ചയ്ക്കും വളരെയധികം സംഭാവനകൾ നൽകി മാതൃക കാണിച്ചുതന്നത്. തിരുമേനിയെപ്പോലെ ഇത്രയധികം പള്ളികൾ സ്ഥാപിക്കുകയും മേല്പട്ടക്കാരെയും പട്ടക്കാരെയും വാഴിക്കുകയും ചെയ്തിട്ടുള്ള ഒരു മഹാചാര്യൻ നമ്മുടെ സഭയിൽ ഉണ്ടായിട്ടില്ല.

തിരുമേനി കാലം ചെയ്തിട്ട് 30 വർഷങ്ങൾ കഴിഞ്ഞെങ്കിലും അദ്ദേഹത്തെ ഒരു നോക്കു കണ്ടിട്ടുള്ള ആർക്കുംതന്നെ ആ മുഖതേജസ് മറക്കാനാവില്ല. തിരുമേനിയെ കാണുകയും അദ്ദേഹത്തിൽ നിന്ന് കൂദാശകൾ സ്വീകരിക്കുകയും അനുഗ്രഹങ്ങൾ പ്രാപിക്കുകയും സഹായങ്ങൾ അനുഭവിക്കുകയും ചെയ്തിട്ടുള്ളവരും ഇപ്പോഴും മദ്ധ്യസ്ഥതയിൽ സഹായം പ്രാപിച്ചുകൊണ്ടിരിക്കുന്നവരുമായി അനേകായിരങ്ങൾ ഉണ്ട്.

ഈ പരിശുദ്ധ പിതാവിന്റെ നാമത്തിൽ സാധുജനങ്ങൾക്ക് സഹായങ്ങൾ വർഷംതോറും നൽകത്തക്കവണ്ണവും മിഷനറിരംഗത്തും സഭാചരിത്ര സാഹിത്യരംഗത്തും സാമൂഹികവും ജീവകാരുണ്യപരവുമായ രംഗങ്ങളിലും പ്രശസ്ത സേവനം നടത്തി ഉന്നതനിലവാരം പുലർത്തുന്നവർക്ക് അവാർഡുകൾ സമ്മാനിക്കത്തക്കവണ്ണവും ഒരു ചാരിററിഫണ്ട് തിരുമനസ്സിലെ 30-ാം ഓർമ്മപ്പെരുനാളിൽ പ: ബസ്സേലിയോസ് മാർ തോമ്മാ മാത്യൂസ് ദ്വിതീയൻബാവാ ആരംഭിച്ച് ഉത്ഘാടനം ചെയ്തിട്ടുണ്ട്. അന്നുതന്നെ ഇതിലേക്ക് 50,000 രൂപാ ലഭിച്ചു. ഈ ഫണ്ട് വർദ്ധിച്ചു വലുതാകുമെന്നതിന് സംശയമില്ല. അത് വലുതാക്കേണ്ടത് സഭാമക്കളുടെ കടമയാണ്. പ്രത്യേകിച്ചും പ: ബാവാതിരുമേനിയുമായി ഏതെങ്കിലും വിധത്തിൽ ബന്ധപ്പെട്ടിട്ടുള്ള ഓരോരുത്തർക്കും ഇത് വർദ്ധിപ്പിക്കേണ്ട ചുമതലയുണ്ട് എന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ.

ഈ ഫണ്ടിന് ഒരു ഭരണഘടന പ: സുന്നഹദോസിൽ സമർപ്പിച്ച് അംഗീകാരം വാങ്ങുന്നതിനായി തയ്യാറാക്കുന്നുണ്ട്. അംഗീകാരം ലഭിക്കുന്നതുവരെയുള്ള പ്രവർത്തനങ്ങൾക്ക് പ: ബാവാ തിരുമേനി എന്നെയും ബ: തേയോഫോറോസ് റമ്പാച്ചനെയും ബ: ററി. ജി. സഖറിയാ അച്ചനെയും ഒരു അഡ്ഹോക്ക് കമ്മററിയായി നിയമിച്ചിട്ടുണ്ട്.

ആകയാൽ നമ്മുടെ സഭാംഗങ്ങൾ പ: ഗീവർഗീസ് ദ്വിതീയൻബാവായുടെ പാവനസ്മരണയ്ക്കായി ആരംഭിച്ചിട്ടുള്ള ഈ ഫണ്ടിലേക്ക് കഴിവുള്ള തുക സംഭാവന ചെയ്യണമെന്നു താല്പര്യപ്പെടുന്നു. ഇതിൽ സഹകരിക്കുക എന്നത് ഒരു അനുഗ്രഹംകൂടെയായിരിക്കും. സംഭാവന BASELIOS GEEVARGHESE-II CHARITY FUND എന്ന പേരിൽ Account Payee Cheque / D. D./M. O. ആയി പ: ബസ്സേലിയോസ് മാർതോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ പേർക്ക് അയച്ചുകൊടുക്കണം.

ശേഷം പിന്നാലെ, ദൈവം അനുഗ്രഹിക്കട്ടെ.

പ: ഗീവർഗീസ് ദ്വിതീയൻ ബാവായുടെ മദ്ധ്യസ്ഥത നമുക്ക് ഓരോരുത്തർക്കും കോട്ടയായിരിക്കട്ടെ.

എന്ന്

ചാരിററിഫണ്ട് പ്രസിഡൻറ്

പൗലോസ് മാർ പക്കോമിയോസ്.

ലക്കം 3 പുസ്തകം 49
1994 മാർച്ച്

MALANKARA SABHA
Devalokam
Kottayam-686038
Kerala, S India
Phone: 578234
578499

# മലങ്കരസഭ

മാസിക

പത്രാധിപക്കുറിപ്പ്:

## സഭാംഗങ്ങൾക്ക് ഒരു സ്വയംസേവക പരിശീലന പദ്ധതി പററില്ലേ?

**ഫാ. ഡോ. ജേക്കബ് കുര്യൻ**

സഭയുടെ സാമൂഹ്യസേവന രംഗത്ത് സമർപ്പിതരായ സേവകരെ ലഭിക്കുന്നില്ല എന്ന വസ്തുതയെക്കുറിച്ച് നാം ഉറക്കെ ചിന്തിക്കുവാൻ തുടങ്ങിയിട്ടുണ്ട്. ആയുഷ്കാലം മുഴുവൻ ഇങ്ങനെ സേവനത്തിന് ഇറങ്ങിത്തിരിക്കുന്നവർ ഇന്ന് വളരെ വിരളമാണ്. കാരണങ്ങൾ പലതുണ്ട്. (അതിലേക്ക് പ്രവേശിക്കുന്നില്ല.) ജീവിതത്തിൽ കുറേക്കാലമെങ്കിലും സാമൂഹ്യ രംഗങ്ങളിൽ സേവനം നിർവഹിക്കുവാൻ സന്നദ്ധതയുള്ള അനേകരുണ്ട് എന്നത് വേറൊരു വസ്തുതയാണ്. അവരെ പരിശീലിപ്പിച്ച് പ്രയോജനപ്പെടുത്തുവാനുള്ള ഒരു പദ്ധതിയെക്കുറിച്ചു ചിന്തിക്കേണ്ടതാണെന്നു തോന്നുന്നു.

യുവജനങ്ങൾക്കു മിക്കവർക്കും പഠനത്തിനും, തൊഴിലിനുമിടയ്ക്ക് ഒന്നുരണ്ട് വർഷമെങ്കിലും ഒരു 'കാത്തിരിപ്പു''കാലമുണ്ട്. യുവതികൾക്ക് പ്രത്യേകിച്ച് പഠനത്തിനും കുടുംബജീവിതത്തിനും ഇടയ്ക്ക് ഇപ്രകാരം ഒരു സമയമുണ്ട്. ഈ കാലഘട്ടത്തെ അവർക്കും സഭയ്ക്കും പ്രയോജനപ്പെടുന്ന രീതിയിൽ രൂപാന്തരപ്പെടുത്തുവാൻ കഴിയും. ചിലപ്പോൾ ഈ രൂപാന്തരം ചിലർക്ക് ആയുഷ്കാല പ്രവർത്തനത്തിന് പ്രചോദനം നൽകിയെന്നും വരാം.

പല വയോജനങ്ങൾക്കും, ജീവിതത്തിന്റെ സായാഹ്നത്തിലേക്ക് പ്രവേശിക്കുന്ന ഒരു ഘട്ടത്തിൽ സേവനപരമായ കാര്യങ്ങൾക്ക് സമയം കൊടുക്കാവുന്ന സാഹചര്യമുണ്ട്. പലരും സർവീസിൽനിന്ന് പിരിഞ്ഞ് വിശ്രമ ജീവിതത്തിലേക്കു കടക്കുമ്പോൾ, മാനസികമായും, ശാരീരികമായും, ആത്മീയമായും ഒരു സേവനപരിപാടിയിലുള്ള പങ്കാളിത്തം ഇഷ്ടപ്പെടും. വളരെ അനുഭവസമ്പത്തോടും, ആദർശനിഷ്ഠയോടുംകൂടെ പ്രവർത്തിക്കാവുന്ന ഈ കാലഘട്ടത്തെ സഭയ്ക്ക് മുതലെടുക്കുവാൻ കഴിയും.

അതുകൊണ്ട്, ഈ രണ്ടു വിഭാഗങ്ങളെയും കേന്ദ്രീകരിച്ചുകൊണ്ടുള്ള ഒരു സ്വയം സേവക (സ്വമേധയാ സേവക) പരിശീലന പദ്ധതി ആവിഷ്ക്കരിക്കുന്നത് കാലോചിതമായിരിക്കും. ഈ പദ്ധതി ആവിഷ്ക്കരിക്കുമ്പോൾ ശ്രദ്ധിക്കേണ്ട ചില കാര്യങ്ങൾ സൂചിപ്പിക്കട്ടെ.

1) യുവജനങ്ങൾക്ക് രണ്ടു വർഷവും, വയോജനങ്ങൾക്ക് അഞ്ചു വർഷവും ആയിരിക്കണം സേവനകാലം. ഇതിൽ കുറഞ്ഞ കാലഘട്ടത്തിലും സേവനം നിർവഹിക്കാവുന്നവരെയും പ്രയോജനപ്പെടുത്തണം.

2) സഭയുടെ പൊതുവായ ചുമതലയിൽ ഒന്നോ രണ്ടോ കേന്ദ്രങ്ങളിലായിരിക്കണം പരിശീലനം. ഒരുമാസക്കാലത്തെ പരിശീലനം മതിയാവും. ഓരോരുത്തർക്കും താൽപ്പര്യമുള്ള സേവനമേഖലയെ ഊന്നിയായിരിക്കണം പരിശീലനം.

3) പരിശീലനകാലമുൾപ്പെട്ട സേവനകാലത്തെ ഈ പ്രവർത്തകരുടെ സർവ്വചെലവും (ഭക്ഷണം വസ്ത്രം, യാത്ര മുതലായവ) സഭ വഹിക്കണം.

4) ഈ സ്വയംസേവകർ, കീഴ്ജീവനക്കാരോ, തൊഴിലാളികളോ അല്ല. മാന്യതയുള്ള സേവകരായി കരുതിവേണം അവരെ ഉപയോഗിക്കേണ്ടത്. ശമ്പളം കൊടുക്കേണ്ടാത്ത കുറെ ആളുകളെ കണ്ടെത്തിയ ലാഘവത്വം അപകടകരമായിരിക്കും.

5) പ്രവർത്തനകാലത്ത്, വ്യക്തിത്വ വികസനം, വ്യായാമം, വിനോദം, കൂട്ടായ്മ, ധ്യാനപരിശീലനം മുതലായവയ്ക്ക് ആവശ്യമായ അവസരങ്ങൾ ഉണ്ടായിരിക്കണം.

6) യുവതീ–യുവാക്കൾക്ക് അവരുടെ സേവനത്തെ ആസ്പദമാക്കി സർട്ടിഫിക്കറ്റുകൾ സഭാതലവനിൽനിന്ന് ലഭിക്കണം. പ്രസ്തുത സർട്ടിഫിക്കറ്റുകൾക്ക്, സഭ വകയായുള്ള പഠനം, ഉദ്യോഗ സംരംഭങ്ങളിൽ കാര്യമായ മൂല്യം ഉറപ്പുവരുത്തണം.

7) ഈ പദ്ധതിയുടെ മുഖമുദ്ര, സേവകരുടെ ബാച്ചുകൾ മാറി മാറി വരുന്നുവെന്നതാണ്.

സഭയുടെ ചുമതലയിൽ പ്രവർത്തിക്കുന്ന, സിവിൽ സർവീസ് അക്കാഡമിയെപ്പോലെതന്നെ ഇപ്രകാരമുള്ള ഒരു പരിശീലന–പ്രവർത്തന പദ്ധതിയും പ്രസക്തമാണെന്നു സൂചിപ്പിച്ചുകൊള്ളട്ടെ.

## ഇതളുകളിൽ

# പ. ബാവാ തിരുമേനി എഴുതുന്നു:

ആഗോളതലത്തിൽ പല മാററങ്ങളും ഉണ്ടായിക്കൊണ്ടിരിക്കുന്നു. അമേരിക്കയും റഷ്യയും തമ്മിൽ നിലനിന്നുവന്ന ''ശീത''സമരം ഉരുകിയൊഴുകിയെന്നു പറയാം. പൂർവ്വയൂറോപ്യൻ രാജ്യങ്ങളിൽ എല്ലാംതന്നെ പുതിയ രാഷ്ട്രീയ, സാമ്പത്തിക അന്തരീക്ഷം ഉണ്ടായിക്കൊണ്ടിരിക്കുന്നു. യൂറോപ്യൻ രാഷ്ട്രങ്ങൾ അമേരിക്കൻ സാമ്പത്തിക പ്രാമാണികത്വത്തെ നിയന്ത്രിക്കുവാനുള്ള സമാന്തര സാമ്പത്തിക കൂട്ടുകെട്ടുകൾ ശക്തിപ്പെട്ടുകൊണ്ടിരിക്കുന്നു. ലോകരാഷ്ട്രങ്ങളെയെല്ലാം ചില പൊതു വ്യാപാര — വിനിമയ — വികസന മാനദണ്ഡങ്ങൾക്ക് വിധേയപ്പെടുത്തുവാനുള്ള 'ഡങ്കൽ' നിർദ്ദേശങ്ങൾപോലുള്ള നീക്കങ്ങളും ദൂരവ്യാപകമായ പ്രത്യാഘാതങ്ങളിലേക്ക് നയിക്കുന്നു.

ഈ മാററങ്ങൾ ഇന്ത്യയെപ്പോലുള്ള വികസ്വര രാജ്യങ്ങളെ എങ്ങനെ ബാധിക്കുമെന്ന് വിവിധ കാഴ്ചപ്പാടുകളിൽനിന്ന് പലരും പ്രവചിക്കുന്നുണ്ട്. പ്രത്യേകിച്ച് ഇറക്കുമതിനയത്തിലും സാമ്പത്തിക മേഖലയിലും ഉദാരവത്ക്കരണം പ്രഖ്യാപിച്ചിരിക്കുകയാണ് ഭാരതം. നമ്മുടെ രാജ്യങ്ങളിലെ സാധാരണക്കാർക്ക് കൂടുതൽ ഞെരുങ്ങളുണ്ടാക്കുന്ന ഒരു സാഹചര്യമാണ് ഈ മാററങ്ങൾ വരുത്തിവയ്ക്കുന്നതെങ്കിൽ ജനങ്ങൾ ജാഗ്രത പാലിക്കേണ്ടിയിരിക്കുന്നു. ഗാന്ധിജി വിഭാവനം ചെയ്ത ഒരു വികസനശൈലി, ഗ്രാമജീവിതത്തെ മുന്നിൽ കണ്ടുകൊണ്ടും കാർഷിക മേഖലയുടെയും കുടിൽ വ്യവസായങ്ങളുടെയും വികസനം ത്വരിതപ്പെടുത്തിക്കൊണ്ടുള്ളത്, നമ്മുടെ ആസൂത്രണരംഗത്ത് കൈമോശം വന്നുപോയോ എന്നു സംശയിക്കേണ്ടതായി വരുന്നു. ഈ വിഷയത്തിൽ ഒരു വീണ്ടുവിചാരം സാദ്ധ്യമാക്കുവാൻ ഭാരതത്തിലെ ക്രിസ്തീയതയ്ക്കുത്തരവാദിത്തം ഉണ്ടെന്നാണ് തോന്നുന്നത്.

നമ്മുടെ വാത്സല്യമക്കളായ, ദളിത ക്രൈസ്തവർ ഇന്നനുഭവിക്കുന്ന കഷ്ടതകൾക്കൊരറുതി വരേണ്ടിയിരിക്കുന്നു. ഭരണഘടന അനുശാസിക്കുന്ന മതസ്വാതന്ത്ര്യത്തിന്റെയും, അഭിപ്രായ സ്വാതന്ത്ര്യത്തിന്റെയും സംരക്ഷണയാണ് അവർക്ക് ലഭിക്കേണ്ടത്. ക്രിസ്ത്യാനികളായതുകൊണ്ട്, പട്ടികജാതി–പട്ടികവർഗ്ഗ അവകാശങ്ങൾ അവർക്കു നഷ്ടമാകുന്നത് കഷ്ടമാണ്, അനീതിയാണ്. ക്രിസ്ത്യാനികളുടെതന്നെ സ്ഥാപനങ്ങളിലും മററും അവരെക്കുറിച്ച് കൂടുതൽ കരുതലുണ്ടാകണം എന്നതിൽ സംശയമൊന്നുമില്ല. എന്നാൽ രാഷ്ട്രത്തിന്റെ പൊതു പൈതൃകത്തിൽ അവരെ വിവേചനപരമായി കാണുന്നത് ഗൗരവപൂർവ്വമേ വീക്ഷിക്കുവാൻ കഴിയൂ. അവർ നടത്തുന്ന എല്ലാ ധർമ്മ സമരങ്ങളിലും മലങ്കര ഓർത്തഡോക്സ്സഭ പിന്തുണ പ്രഖ്യാപിക്കുന്നു.

സഭയ്ക്ക് എക്കാലവും പുതുചൈതന്യം പകരുന്നത് വലിയനോമ്പിന്റെ അനുഗ്രഹകരമായ ആചാരമാണ്. തിന്മയുടെ ശക്തികളെ പരാജയപ്പെടുത്തി, നന്മയിൽ വളരുവാനുള്ള മഹത്തരമായ സന്ദർഭമാണ് നോമ്പ്. ദൈവംതമ്പുരാൻ നമ്മെ ഭരിക്കുന്ന ഒരു വ്യവസ്ഥിതിയുടെ ആസ്വാദനമാണ് നോമ്പ്. അതുകൊണ്ട് നോമ്പിലെ ഓരോ ആഴ്ചയും നാം ഓർക്കുന്നത് ദൈവം ഭരിക്കുന്നിടത്ത് ദൈവം വരുത്തുന്ന വിമോചനത്തെക്കുറിച്ചാണ്. വിഭവങ്ങൾ ശൂന്യമായിക്കൊണ്ടിരിക്കുന്നിടത്തും (കൊത്തിനി ഞായറാഴ്ച) ശാരീരിക അസ്വാസ്ഥ്യങ്ങളുടെയും വികലാംഗത്വത്തിന്റെയും ഇടയിലും (ഗർബോ, മ്ശറിയോ, ക്നാനായിത്തോ, ക്പിപ്ത്തോ, സമിയോ ആഴ്ചകൾ), മരണത്തിലും (ലാസറിന്റെ ശനി), യേശുക്രിസ്തു വിമോചകനായി നമുക്കുണ്ട്. ആ വിശ്വാസത്തിലും അനുഭവത്തിലും മുന്നേറുവാൻ നോമ്പിടയാക്കട്ടെ.

അർത്ഥപൂർണ്ണമായ ഒരു ലോകജീവിതവും, ഉത്തരവാദിത്വബോധമുള്ള ഒരു രാഷ്ട്രജീവിതവും, അനുഭവസമ്പന്നമായ ഒരു സഭാജീവിതവും ആയിരിക്കട്ടെ നമ്മുടെ ലക്ഷ്യം.






ഫാ. സോളമൻ ഒ. ഐ. സി.,

(ബഥാന്യൻ)

പതിനെട്ടു വർഷമായി കഷ്ടതയനുഭവിക്കുന്ന സ്ത്രീ. തോമസ് മൂർ ഒരിക്കൽ പറയുകയുണ്ടായി—''ദൈവത്തിന് പരിഹരിക്കാൻ പാടില്ലാത്ത ദു:ഖങ്ങളൊന്നും ഈ ലോകത്തിലില്ല.'' കഷ്ടതയുടെയും, വേദനയുടെയും നടുവിൽ ഈ സ്ത്രീയെ പ്രത്യാശയുള്ളവളായി നാം ദേവാലയത്തിൽ കാണുന്നു. ദൈവതിരുസന്നിധിയിൽനിന്നും യഥാർത്ഥമായ ശാന്തിയും, സൗഖ്യവും, ആശ്വാസവും അവൾ കണ്ടെത്തി. ഈ സ്ത്രീയുടെ ജീവിതത്തിൽ മൂന്ന് അവസ്ഥകൾ ഈ വേദഭാഗത്ത് ദർശിക്കാം.

### 1. ആയിരുന്ന അവസ്ഥ

സാത്താന്റെ ബന്ധനംമൂലമുള്ള ശാപവും, രോഗവും, വേദനയും ഇല്ലാതിരുന്ന ഒരു കാലയളവ്. നിവർന്നുനിന്ന് ദൈവത്തെ സ്തുതിക്കുവാനും, ആരാധിക്കുവാനും തടസങ്ങൾ സൃഷ്ടിക്കപ്പെടാതിരുന്ന ഒരു കാലം.

### 2. ആയിത്തീർന്ന അവസ്ഥ

ഭയവും, ലജ്ജയും, പാപഭാരവും കൂടാതെ ദൈവമുമ്പാകെ നിൽക്കുവാൻ ലഭിച്ചിരിക്കുന്ന സ്വാതന്ത്ര്യം.

ഒട്ടും നിവരുവാൻ കഴിവില്ലാത്ത സ്ത്രീ. മുകളിലേയ്ക്കുള്ള നോട്ടം അസ്തമിച്ച അവസ്ഥ. സാത്താൻ പതിനെട്ടു സംവൽസരമായി ബന്ധിച്ചിരുന്നതുമൂലം (ലൂക്കോ. 13:16) ബലഹീനമായിത്തീർന്ന ശാരീരികവും ആദ്ധ്യാത്മികവുമായ നട്ടെല്ല്. മുകളിലേക്ക് നോട്ടം ഇല്ല. ഭൗമീകമായ കാര്യങ്ങളിൽ മാത്രം ശ്രദ്ധ. ഭൗമീകമായ നേട്ടങ്ങൾക്കുവേണ്ടിയുള്ള നോട്ടം—ഓട്ടം—പോരാട്ടം! പാപബന്ധനങ്ങളാൽ ദൈവത്തിങ്കലേക്കുള്ള ആകർഷണങ്ങളിൽനിന്നും ആരാധന, സ്തോത്ര ജീവിതത്തിൽനിന്നും അന്യമായ നില. സ്വാർത്ഥതയാകുന്ന കൂനിനാൽ ദൈവത്തോടും സഹോദരങ്ങളോടും കടപ്പാടില്ലാത്ത ജീവിതശൈലി.

### 3. ആയിത്തീരേണ്ട അവസ്ഥ

Man is not what He ought to be. മനുഷ്യന് ഒരു ആയിത്തീരൽ ആവശ്യമായിരിക്കുന്നു. നമ്മുടെ കർത്താവിന്റെ സ്പർശനം ഏറ്റ കൂനിയായ സ്ത്രീ നിവർന്നുനിന്ന് ദൈവത്തെ മഹത്വപ്പെടുത്തി. പാപഭാരത്താൽ കുനിഞ്ഞു കൂനിയിരിക്കുന്ന അവസ്ഥയിൽനിന്നും ഉയർന്ന് തിന്മയുടെ ശക്തിയെ ഇല്ലായ്മയിലേക്കുതള്ളി മുന്നേറണം. മനുഷ്യസ്വഭാവം നൻമയുടെ പൂർണ്ണത ആയിത്തീരണം. തിൻമയുമായുള്ള പോരാട്ടത്തിന്റെ അന്തിമവിജയം അതുതന്നെ! ''യേശുവേ, ദാവീദു പുത്രാ— നീ എന്നേയും സ്പർശിക്കേണമേ—നിവർന്നുനിന്ന് നിന്നെ മഹത്വപ്പെടുത്തുവാൻ എന്നെയും യോഗ്യനാക്കണമേ—''

നോമ്പിന്റെ ആറാം ഞായറാഴ്ച—

കുരുടന്റെ സൗഖ്യം. (യോഹ: 1—41) മാർച്ച് 20

### 1. പ്രകാശമുള്ളവന്റെ തിരിയിൽനിന്നും മററുള്ളവർ പ്രകാശം പകരട്ടെ

(ഒരു മഹത്വാക്യം)—''തമസോമാ ജ്യോതിർഗമയാ'' അന്ധകാരത്തിൽനിന്നും പ്രകാശത്തിലേക്ക് ഞങ്ങളെ നയിക്കേണമെ എന്ന് മഹർഷിമാർ പ്രാർത്ഥിച്ചിരിക്കുന്നു. യേശുക്രിസ്തു അരുൾചെയ്യുന്നു. ''ഞാൻ ലോകത്തിന്റെ പ്രകാശമാകുന്നു. എന്നെ അനുഗമിക്കുന്നവൻ ഇരുളിൽ നടക്കാതെ ജീവന്റെ വെളിച്ചമുള്ളവൻ ആകും.'' (യോഹ: 8—12) ലോകത്തിന്റെ പ്രകാശമായ യേശുക്രിസ്തു, പ്രകാശത്തിന്റെയോ, പ്രകാശമായവന്റെയോ മഹത്വം മനസിലാക്കാൻ സാധിക്കാതെപോയ ജന്മനാ അന്ധനായ ഒരുവനെ സൗഖ്യമാക്കുന്നു. കൂരിരുൾ താഴ്വരകളിലെ കൈപ്പു നിറഞ്ഞ ജീവിതത്തിൽനിന്നും പ്രകാശത്തിന്റെ പാതയിലെ നൂതന അനുഭവങ്ങളിലേക്ക് കടന്നുവന്ന ഒരു യുവാവിന്റെ ആത്മകഥ: ''ഒന്ന് ഞാൻ അറിയുന്നു, ഞാൻ അന്ധനായിരുന്നു. ഇപ്പോൾ ഞാൻ കാണുന്നു.'' ക്രിസ്തുമായുള്ള ബന്ധത്തിൽ വലിയൊരു സാക്ഷ്യം. അന്ധകാരം നിറഞ്ഞ ജീവിതാനുഭവങ്ങളിൽ നാം ഒരു പ്രകാശമായിത്തീരണം.

ജന്മനാ അന്ധനായവൻ കാഴ്ചപ്രാപിച്ചപ്പോൾ ആ നൻമയിൽ സന്തോഷിക്കുവാൻ യഹൂദപ്രമാണികൾക്ക് സാദ്ധ്യമായില്ല. യഥാർത്ഥ നൻമയെ തിരിച്ചറിയുവാൻ ദൈവമെ ഞങ്ങളുടെ നയനങ്ങളെ നീ പ്രകാശിപ്പിക്കേണമെ.

### II. തുപ്പൽകൊണ്ട് ചേറുണ്ടാക്കി കണ്ണുകളിൽ പൂശി. സൃഷ്ടികർത്താവ് സൃഷ്ടിയുടെ ന്യൂനത പരിഹരിക്കുന്നു.

നമ്മുടെ കർത്താവ് തുപ്പൽകൊണ്ട് ചേറുണ്ടാക്കി—ചേറ് കണ്ണിൽ പൂശി, ശീലോഹാം കുള

(ശേഷം 28—ാം പേജിൽ)

# ഇടവക എങ്ങനെ ആകർഷകമാക്കാം ................

ഇടവകാംഗങ്ങളുടെ ആത്മികവും ഭൗതികവുമായ വളർച്ചയ്ക്കായി ഓരോ ഇടവകയും എന്തെല്ലാം കാര്യങ്ങളാണ് ചെയ്യേണ്ടത് എന്ന് നിർദ്ദേശിക്കുകയാണ് ഈ ലേഖനത്തിൽ **ഫാ. ജോർജ് ചീരൻ** ചെയ്യുന്നത്. ഇദ്ദേഹം കുന്ദംകുളം സെ. ജോർജ് പള്ളിവികാരിയാണ്.

ഇടവക പ്രവർത്തനത്തിലുള്ള എന്റെ എളിയ ചില അനുഭവങ്ങളാണ് താഴെ എഴുതുന്ന നിർദ്ദേശങ്ങൾക്ക് ആധാരം:

1) ഇടവകയ്ക്ക്, ഒരു ഇടവകരജിസ്റ്റർ ഉണ്ടായിരിക്കണം. അത് കൃത്യമായി എഴുതി സൂക്ഷിക്കണം.

2) ഓരോ കുടുംബത്തിനും പ്രത്യേകം ഇടവക ഡയറിഷീറ്റ് തയ്യാറാക്കണം. പേരു വിവരങ്ങൾ, ആത്മീയ നിലവാരം, കൂദാശാജീവിതം, ആത്മീയ പ്രസ്ഥാനത്തിലുള്ള പങ്കാളിത്തം എന്നിവ ഈ ഷീറ്റിൽ ഉണ്ടായിരിക്കണം. ഇടവക രജിസ്റ്ററിന്റെ ക്രമനമ്പർതന്നെ ഇതിൽ ചേർത്തിരിക്കണം. ഈ ഷീറ്റിന്റെ ഒരു പകർപ്പ് ഓരോ കുടുംബത്തിലുമുണ്ടായിരിക്കണം.

3) ഇടവകയെ യൂണിറ്റുകളായി തിരിക്കണം.

4) എല്ലാ ഞായറാഴ്ചകളിലും, മാറാനായ പെരുന്നാളുകളിലും മറ്റും വി: കുർബാന അർപ്പിക്കണം.

5) ആരാധനയുടെ സമയത്തിൽ നിഷ്ഠ പാലിക്കുകയും എവൻഗേലിയോനെക്കുറിച്ച് എല്ലാ ആഴ്ചകളിലും പ്രസംഗിക്കുകയും ചെയ്യണം.

6) പരി.മദ്ബഹായും, പള്ളിയും, പരിസരങ്ങളും വൃത്തിയായി സൂക്ഷിക്കണം. മദ്ബഹായിൽ ശുശ്രൂഷിക്കുന്നവർക്ക് ശുശ്രൂഷാ സംഘമെന്ന പേരിൽ ഒരു ഗ്രൂപ്പ് ക്രമീകരിക്കണം. ഇവർക്ക് മാസത്തിൽ ഒരിക്കൽ പരിശീലനം നൽകുകയും ഒന്നിച്ച് കൂടുകയും ചെയ്യണം.

7) പ്രഭാത നമസ്ക്കാര സമയത്തുതന്നെ ജനങ്ങളെ പങ്കെടുപ്പിക്കാൻ പരിശീലിപ്പിക്കണം. വളർന്നുവരുന്ന കുട്ടികൾക്ക് ആയതിനു പരിശീലനം നൽകണം. മുടക്കംകൂടാതെ വരുന്ന കുട്ടികളെ പ്രോൽസാഹിപ്പിക്കണം.

8) ഇടവകയ്ക്ക് സൺഡേസ്ക്കൂൾ ഉണ്ടായിരിക്കണം. ഇടവക പ്രവർത്തനങ്ങളിൽ ഒരു പ്രധാന സ്ഥാനംതന്നെ ഈ പ്രസ്ഥാനത്തിനു നൽകണം. ദർശനമുള്ള അദ്ധ്യാപകരെ വികാരി നിയമിക്കുകയും, മാസത്തിൽ ഒരിക്കൽ സ്റ്റാഫ് മീറ്റിംഗ് വിളിച്ചുകൂട്ടുകയും ചെയ്യണം.

9) വികാരി സൺഡേസ്ക്കൂളിന്റെ പ്രസിഡണ്ടു മാത്രമല്ല, ഒരു അദ്ധ്യാപകൻകൂടിയായിരിക്കണം.

10) സൺഡേസ്കൂൾ അദ്ധ്യാപകരുടെയും കുട്ടികളുടെയും ഭവനങ്ങൾ വികാരി പ്രത്യേകം സന്ദർശിക്കണം.

11) ഒ.വി.ബി.എസ്.–ന്റെ യൂണിറ്റ് ഇടവകയിൽ പ്രവർത്തിക്കണം. വെക്കേഷൻ കാലങ്ങളിൽ കുട്ടികൾക്ക് പള്ളികളിൽ വിവിധ പരിപാടികൾ ക്രമീകരിക്കണം.

12) കുട്ടികൾ 5 വയസ്, പൂർത്തിയായാൽ സൺഡേസ്ക്കൂളിൽ ചേർത്തിട്ടുണ്ടോ എന്ന് മാമോദീസാ രജിസ്റ്റർ നോക്കി പരിശോധിക്കണം.

13) കുട്ടികൾ 12 വയസ് പൂർത്തിയായാൽ സ്വയപ്രതിഷ്ഠ ശുശ്രൂഷയിലേക്ക് തിരഞ്ഞെടുക്കാൻ സൺഡേസ്ക്കൂൾ അഡ്മിഷൻ രജിസ്ററിൽ കുട്ടികളുടെ ജനനതീയതി ചേർത്തിരിക്കണം.

14) സൺഡേസ്ക്കൂൾ അദ്ധ്യാപകർക്ക് വർഷത്തിൽ ഒരിക്കൽ പരിശീലനവുംമററും ക്രമീകരിച്ചിരിക്കണം.

15) യുവജനങ്ങൾക്കായി ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിന്റെ യൂണിറ്റ് സ്ഥാപിക്കണം. യുവജനങ്ങളുടെ വിവരങ്ങൾ അടങ്ങുന്ന ഒരു രജിസ്റ്റർ പ്രത്യേകം തയ്യാറാക്കണം.

16) ആരാധന, പഠനം, സേവനം ഈ മൂന്ന് ഉദ്ദേശങ്ങൾ ലക്ഷ്യമാക്കി യുവജനങ്ങൾക്കുള്ള പ്രവർത്തനങ്ങൾ രൂപീകരിക്കണം.

17) അവശരായവരെ സഹായിക്കാൻ ഒരു ചാരിറ്റി സ്കീം പ്രവർത്തിക്കണം. മാമോദീസാ, വിവാഹം, ഭവനവാഴ്വ്, ജന്മദിനം, ക്രിസ്തുമസ് എന്നീ സന്ദർഭങ്ങളിൽ ഭവനങ്ങളിൽനിന്ന് ചാരിറ്റി ഫണ്ടിലേക്ക് സംഭാവനകൾ ലഭിക്കാൻ പ്രചോദനം കൊടുക്കണം.

18) യുവജനങ്ങളുടെ ചുമതലയിൽ ആശുപത്രി സന്ദർശനം, ഭവന സന്ദർശനം എന്നിവ പ്രത്യേകം ശ്രദ്ധിക്കണം.

19) ഇടവകയിൽ ഒരു മദ്യവർജ്ജനകമ്മററി ഉണ്ടായിരിക്കണം. യുവജനങ്ങൾ നേതൃത്വം കൊടുക്കണം.

20) ഇടവകയിൽ താമസിക്കുന്ന നമ്മുടെ സഭാംഗങ്ങൾ അല്ലാത്ത വിവിധ ജാതി–മതസ്ഥരെക്കൂടി നമ്മുടെ ജീവകാരുണ്യ പ്രവർത്തനത്തിന്റെ മേഖലയിൽ ഉൾപ്പെടുത്തിയിരിക്കണം.

21) ഇടവകയെ വിവിധ യൂണിറ്റുകളായി തിരിച്ച് കുടുംബ പ്രാർത്ഥനാ യോഗങ്ങൾ സംഘടിപ്പിക്കണം. എല്ലാ ദിവസവും വികാരിയുടെ നേതൃത്വത്തിൽ കുടുംബ യോഗങ്ങൾ ഓരോ ഭവനങ്ങളിലായി നടത്തണം.

22) ഒരാഴ്ചത്തെ ഇടവകയിലെ പ്രവർത്തന പരിപാടികൾ ഞായറാഴ്ച വി: കുർബാനയ്ക്കു വിളിച്ചു പറയണം.

23) നോമ്പുകാലങ്ങൾ, പെന്തിക്കോസ്തി മുതലായ സന്ദർഭങ്ങളിൽ ധ്യാനങ്ങളും, പ്രാർത്ഥനാ യോഗങ്ങളും സംഘടിപ്പിക്കണം. വികാരിയും മിഷ്യൻ യൂണിറ്റ് പ്രവർത്തകരും അതിന് നേതൃത്വം നൽകണം.

24) രോഗികൾക്ക് ഓപ്പറേഷൻ, വിവാഹം, യാത്ര, ജോലിക്ക് പ്രവേശനം, പ്രസവം എന്നീ അവസരങ്ങളിൽ കാലേകൂട്ടി ഭവനം സന്ദർശിച്ച് പ്രത്യേക പ്രാർത്ഥനയും മറ്റും നടത്തുവാൻ സംവിധാനം ഉണ്ടായിരിക്കണം.

25) അത്യാസന്ന രോഗികൾ, ദീർഘകാല രോഗികൾ, എന്നിവരെ മനസ്സിലാക്കി, സന്ദർശനവും മറ്റും ക്രമീകരിക്കണം. സന്ദർശനത്തിന്റെ എണ്ണം കുറയ്ക്കാനും വർദ്ധിപ്പിക്കാനും ശ്രദ്ധിച്ചുകൊണ്ടിരിക്കണം. വികാരിയോടൊപ്പം ആത്മീയ പ്രവർത്തകർ സന്ദർശിക്കണം.

26) മരണം, രോഗാവസ്ഥ മുതലായ അവസരങ്ങളിൽ പ്രത്യേക പരിഗണന നൽകുകയും, സഹായവും സന്ദർശനവും എത്തിക്കുവാനും വികാരിയുടെ നേതൃത്വത്തിൽ യുവജന പ്രസ്ഥാനവും, മർത്തമറിയം സമാജവും ഉൽസുകരായിരിക്കണം.

27) വാർദ്ധക്യത്തിലിരിക്കുന്നവർ, വിധവമാർ, അംഗവൈകല്യമുള്ളവർ എന്നിവരുടെ ഒരു പ്രത്യേക രജിസ്റ്റർ ഇടവകയിൽ ഉണ്ടായിരിക്കണം. അത് സന്ദർശനത്തിനും, സഹായം എത്തിക്കാനും കൂടുതൽ പ്രയോജനകരമായിരിക്കും. ഇവർക്ക് വി: കുർബാന നൽകാനുള്ള സംവിധാനം ഉണ്ടാകണം.

28) മാനസിക രോഗികൾ, മാനസികമായി അൽപ്പം പ്രയാസമുള്ളവർ എന്നിവരെ കണ്ടെത്തി ആശ്വാസത്തിന്നായി സന്ദർശിക്കുകയും, ആവശ്യമെങ്കിൽ കൗൺസിലിങ്ങ് ഏർപ്പെടുത്തി ചികിൽസിക്കാൻ പ്രേരിപ്പിക്കുകയും ചെയ്യണം.

29) വിവാഹപ്രായമായിട്ടും വിവാഹിതരാകാൻ കഴിയാതെ ഇരിക്കുന്നവർക്ക് ആത്മധൈര്യം കൊടുപ്പാൻ അവരെ ആത്മീയ സംഘടനകളിലെ പ്രവർത്തനങ്ങളിൽ പങ്കാളികളാകുവാൻ പ്രത്യേകം വിളിക്കണം.

30) ആഴ്ചയിൽ രണ്ടു തവണ ഇടവകക്കാർക്ക് അച്ചനെ പ്രത്യേകം വന്ന് സന്ദർശിക്കുന്നതിള്ള സമയം, സ്ഥലം എന്നിവ പള്ളി നോട്ടീസ് ബോർഡിൽ പ്രസിദ്ധപ്പെടുത്തുകയും ചെയ്തിരിക്കണം.

31) പെന്തക്കോസ്ത്, വിടുതൽ, യഹോവാ സാക്ഷികൾ എന്നീ ഇതരസംഘടനകളിലേക്ക് പോകുന്നവരുടെ വിവരങ്ങൾ ശേഖരിച്ച്, ഇത്തരക്കാരെ പ്രത്യേകം സന്ദർശിക്കുകയും ഉപദേശിക്കുകയും ചെയ്യണം. വിശ്വാസ സംബന്ധമായ കാര്യങ്ങൾ പഠിക്കാൻ ആഴ്ചയിൽ ഒരിക്കൽ വേദപഠന ക്ലാസ് ഇടവകയിൽ ഉണ്ടായിരിക്കണം.

32) ദിവ്യബോധനത്തിന്റെ ഒരു യൂണിറ്റ് രണ്ടോ, മൂന്നോ ഇടവകകൾ ചേർന്ന് ക്രമീകരിക്കണം. വികാരിമാർ ഇതിനു നേതൃത്വം കൊടുക്കണം.

33) സുവിശേഷ പ്രവർത്തനങ്ങളിൽ താൽപ്പര്യമുള്ളവരെ കണ്ടുപിടിച്ച് ഇവർക്ക് പ്രത്യേക പരിശീലനം കൊടുക്കുകയും ഇടവകയിൽ മിഷൻ പ്രവർത്തനങ്ങൾക്ക് ഉപയോഗപ്പെടുത്തുകയും ചെയ്യണം.

34) ഒരു ഇടവകയിൽ മർത്തമറിയം സമാജത്തിന്റെ യൂണിറ്റ് ഉണ്ടായിരിക്കണം. സ്ത്രീകളുടെ പ്രവർത്തനങ്ങൾക്ക് ഇടവകയിലെ എല്ലാ പ്രസ്ഥാനത്തിന്റേയും സഹകരണം കൊടുത്തിരിക്കണം.

35) സ്ത്രീസമാജ യോഗം ആഴ്ചയിലൊരിക്കൽ സമ്മേളിക്കണം. വികാരിയുടെ നേതൃത്വം ഏറ്റവും ആവശ്യമാണ്.

36) സ്ത്രീകൾക്കുള്ള ധ്യാനം, ക്ലാസുകൾ, ക്യാമ്പുകൾ മുതലായവ വർഷത്തിൽ രണ്ടുതവണയെങ്കിലും ക്രമീകരിച്ചിരിക്കണം.

37) കാതോലിക്കാ ദിനം, ഭദ്രാസന ദിനം എന്നിവയും സഭാ കലണ്ടറിൽ കാണിക്കുന്ന ദിനവും ചെറിയ കാര്യമായി കാണാതെ ഭംഗിയായി നടത്തിയിരിക്കണം. ഒരുമാസം മുമ്പേതന്നെ അതിനുള്ള ക്രമീകരണങ്ങൾ ആരംഭിക്കണം.

38) ഗർഭിണികൾ, ഇവ സംബന്ധമായ രോഗികൾ എന്നിവരെ പ്രത്യേകം സന്ദർശിക്കുന്നതിന് സ്ത്രീസമാജ യൂണിറ്റുകൾ ശ്രദ്ധ പതിപ്പിക്കണം.

39) കുട്ടികളുടെ സംഘടനയായ ബാലികാ–ബാലസമാജം ഇടവകയിൽ ഉണ്ടായിരിക്കണം. 10 വയസ്സുമുതൽതന്നെ കുട്ടികളെ സംഘടനാ ബന്ധത്തിലേക്കു കൊണ്ടുവരണം. ആരാധന, പഠനം, സുകൃത ജീവിതം ഇവയാണ് സമാജത്തിന്റെ ഉദ്ദേശങ്ങൾ.

40) മാസത്തിൽ രണ്ടു തവണ ബാലസമാജ യോഗം കൂടുകയും ആകർഷകമായ രീതിയിൽ മേൽക്കാണിച്ച ഉദ്ദേശങ്ങൾക്കായി പ്രവർത്തിക്കുകയും ചെയ്യണം. വികാരിക്കു പുറമേ, സൺഡേ

സ്ക്കൂൾ അദ്ധ്യാപകർ പ്രത്യേകം മുൻകൈ എടുക്കണം.

41) കുട്ടികളെ വി: കുർബാനാനുഭവത്തിലേക്ക് പരിശീലനം നൽകാൻ പ്രത്യേകം നല്ല നിറമുള്ള കാർഡുകൾ നൽകി, അവ രേഖപ്പെടുത്തി പ്രോൽസാഹിപ്പിക്കണം.

42) ഇടവകയിലെ കോളജ് വിദ്യാർത്ഥികൾക്കായി കഴിയുമെങ്കിൽ M. G. O. C. S. M. ന്റെ ഒരു യൂണിറ്റ് ആരംഭിക്കാനും വിവിധ പ്രോഗ്രാമുകൾ സംഘടിപ്പിക്കുവാൻ പരിശ്രമിക്കണം. വിദ്യാസമ്പന്നരായ കുട്ടികൾ വളരെ സാദ്ധ്യതയുള്ളവരാണ്.

43) പുതുവർഷത്തിൽ ജാഗരണ പ്രാർത്ഥനകൾ സംഘടിപ്പിക്കണം. പള്ളികമ്മററി, ആത്മീയ പ്രസ്ഥാനങ്ങൾ എന്നിവ ഉൾപ്പെടുത്തി ഒരു മാസം മുമ്പേതന്നെ പരിപാടികൾ ആസൂത്രണം ചെയ്യണം.

44) വർഷത്തിലൊരിക്കൽ ''ദൈവവിളി'' ക്ളാസുകൾ സംഘടിപ്പിച്ച്, സുവിശേഷകർ, വൈദികർ, കന്യാസ്ത്രീകൾ, മദ്ബഹാ ശുശ്രൂഷകർ എന്നീ സ്ഥാനങ്ങളിലേക്ക് പ്രതിഷ്ഠിക്കപ്പെടുവാൻ പരിശ്രമിക്കണം.

45) കാതോലിക്കാദിന കവർ പിരിവ് നടത്തുന്നതിൽ പ്രത്യേക നേതൃത്വം വികാരിയും, ആത്മീയ പ്രവർത്തകരും ഏറെറടുക്കണം. കവർ വിതരണംതന്നെ ഒരു ഉൽഘാടന ചടങ്ങോടുകൂടിത്തന്നെ ആരംഭിക്കണം.

46) പള്ളി മാനേജിംഗ് കമ്മററി മാസത്തിൽ ഒരിക്കൽ കൂടുകയും പ്രാർത്ഥനാപൂർവം ആവശ്യമായ തീരുമാനങ്ങൾ എടുക്കുകയും ചെയ്യണം.

47) ഇടവകക്കാർക്ക് എന്തെങ്കിലും പരാതികളുണ്ടെങ്കിൽ യഥാസമയം ശാന്തമായി കേൾക്കാനും നല്ല തീരുമാനങ്ങൾ എടുപ്പാനും സംവിധാനം ചെയ്യണം. വികാരി ഇടവക മെത്രാപ്പോലീത്തായുടെ നിർദ്ദേശങ്ങൾ,വിജയകരമായ നടത്തിപ്പിന് യഥാസമയം വാങ്ങിയിരിക്കേണ്ടതാണ്.

48) ഭദ്രാസനത്തിലോ, സഭാതലത്തിലോ മറേറാ നടത്തുന്ന സമ്മേളനങ്ങളിൽ പങ്കെടുക്കുവാൻ ഇടവകയിൽനിന്ന് പ്രതിനിധികളെ നിർബന്ധമായും പള്ളി ചിലവിൽ അയയ്ക്കണം.

49) സമ്മേളനങ്ങൾ, സെമിനാറുകൾ എന്നിവ രണ്ടോ, മൂന്നോ വർഷം കൂടുമ്പോൾ ഭദ്രാസനതലത്തിലോ, മേഖലാ തലത്തിലോ ഇടവകയിൽ സംഘടിപ്പിക്കുന്നത് സംഘടനാശക്തി മനസിലാക്കാനും സ്നേഹബന്ധം സ്ഥാപിക്കാനും സഹായിക്കും.

50) അത്മീയ പ്രസ്ഥാനങ്ങളുടെ വാർഷികങ്ങൾ സംയുക്തമായി ആഘോഷപൂർവം നടത്താൻ സംയുക്ത കമ്മററികൾ ഉണ്ടാക്കി, വികാരി നല്ല നേതൃത്വം നൽകണം.

51) വർഷത്തിൽ ഒരിക്കൽ ഓരോ ആത്മീയ പ്രസ്ഥാനത്തിന്റെ ചുമതലക്കാർ വികാരിയോടുകൂടി ഇടവക മെത്രാപ്പോലീത്തയെ സന്ദർശിക്കുകയും അനുഗ്രഹങ്ങൾ വാങ്ങിക്കുകയും ചെയ്യണം. മെത്രാപ്പോലീത്തായെ ചുരുങ്ങിയത് വർഷത്തിൽ ഒരിക്കൽ ഇടവകയിലേക്ക് ക്ഷണിക്കണം.

52) പള്ളിപ്പെരുന്നാളുകൾ ആത്മീയ നിലവാരം പുലർത്തുവാൻ ശ്രദ്ധിക്കണം. ഒരാഴ്ച നീണ്ടുനിൽക്കുന്ന പരിപാടികൾ ആസൂത്രണം ചെയ്യണം. ധ്യാനം, കൺവൻഷനുകൾ, ഭവന സന്ദർശനം, ക്യാമ്പുകൾ എന്നിവ ഇനങ്ങളായിരിക്കണം.

53) ഇടവകയിലെ കുടുംബവഴക്കുകൾ, വ്യക്തികൾ തമ്മിലുള്ള വഴക്കുകൾ എന്നിവ ഇല്ലാതാകുന്നതിന് പ്രത്യേകം പ്രാർത്ഥന, വി: കുർബാന എന്നിവ അർപ്പിക്കുകയും രണ്ടു കക്ഷികളേയും പ്രാർത്ഥനാപൂർവം വികാരി ചെന്ന് കാണുകയും ചെയ്തിരിക്കണം. വികാരിക്ക് ഒരു ഗ്രൂപ്പും ഉണ്ടാകരുത്.

54) ഇടവകയിൽ സാഹിത്യാഭിരുചിയുള്ളവരെ കണ്ടെത്തി ക്രിസ്തീയ സാഹിത്യ പരിപോഷണത്തിലേക്ക് അവരെ നയിക്കാൻ പ്രത്യേക മൽസരങ്ങൾ സംഘടിപ്പിക്കണം. യുവജന വാരാഘോഷം ഇതിനു പററിയ സന്ദർഭങ്ങളാണ്. കൈയെഴുത്തുമാസിക പ്രസിദ്ധീകരിക്കാവുന്നതാണ്.

55) ''വീടൊന്നുക്ക് ഒരു മലങ്കരസഭ'' എന്ന ലക്ഷ്യവുമായി സഭാമാസികയിലേക്ക് അംഗങ്ങളെ ചേർക്കാൻ ഓരോ ഇടവകയിലും പ്രചരണവിഭാഗം ഉണ്ടാകണം.

56) ഇടവകയിൽ ഒരു സ്ററാൾ ഉണ്ടായിരിക്കണം. ആവശ്യമായ പള്ളി സാധനങ്ങൾ, പുസ്തകങ്ങൾ, എന്നിവ മദ്ബഹാ ശുശ്രൂഷാ സംഘത്തിന്റെ ചുമതലയിൽ സംഘടിപ്പിക്കണം.

57) വാർഷികങ്ങൾ, കാതോലിക്കാദിനം, ഭദ്രാസന ദിനം,മെത്രാപ്പോലീത്താ സന്ദർശനം മററു പ്രത്യേക അവസരങ്ങൾ എന്നിവയ്ക്ക് പ്രത്യേക സ്വീകരണത്തിന്നായി ഒരു സ്ക്കൌട്ട് കുട്ടികളിൽ നിന്ന് ഉണ്ടാക്കണം.

58) ഇടവകയിൽ ഒരു നല്ല നഴ്സറിസ്ക്കൂൾ ഉണ്ടാകുന്നത് നമ്മുടെ കുട്ടികളെ പ്രത്യേകം പരിശീലിപ്പിക്കുവാൻ സഹായിക്കും.

59) M. A. F., S. A. F. എന്നിവയുടെ ശാഖകൾ ഇടവകയിൽ രൂപീകരിക്കണം.

60) വർഷത്തിൽ ഒരിക്കൽ തീർത്ഥാടന കേന്ദ്രങ്ങൾ മുതലായവ സന്ദർശിക്കാൻ യാത്രകൾ സംഘടിപ്പിക്കണം.

61) ആത്മീയ സംഘടനകളുടെ കീഴിൽ വർഷത്തിൽ ഒരിക്കൽ ശ്രമദാനം മുതലായവ ക്രമീകരിക്കണം.

62) ഇടവകയിൽ ഒരു ചെറിയ രക്തദാനസമിതി രൂപീകരിക്കണം. ശിശുക്ഷേമ ക്യാമ്പ്,

(ശേഷം 27–ാം പേജിൽ)

# യഹോവയുടെ സാക്ഷികൾ

(ii) ഫാ. ററി. ജെ. ജോഷ്വാ

## വേദപുസ്തകം എങ്ങനെ കൈകാര്യം ചെയ്യുന്നു?

ഇവരുടെ സിദ്ധാന്തങ്ങൾക്ക് ഏക അടിസ്ഥാനം വേദപുസ്തകം മാത്രമാണ്. നവീകരണ സെക്ടുകൾക്കെല്ലാം അടിസ്ഥാനം വേദപുസ്തകം മാത്രമാണല്ലോ. വേദപുസ്തകംമാത്രം അടിസ്ഥാനമാക്കിയാണ് അവരുടെ വിശ്വാസങ്ങളും ഉപദേശങ്ങളും മെനഞ്ഞെടുത്തിട്ടുള്ളത്. എന്നാൽ ഈ ''സെക്ടുകൾ'' എല്ലാംതന്നെ പരസ്പരം പൊരുത്തപ്പെടാത്തവയും, ശത്രുതയിൽ കഴിയുന്നവരുമാണ്. ഞായറാഴ്ചയെ നിഷേധിച്ച് ശനിയാഴ്ച ആചരിക്കുന്ന ശാബതുമിഷനും, മറുഭാഷയില്ലെങ്കിൽ ആത്മാഭിഷേകമില്ലെന്നു വാദിക്കുന്ന വ്യത്യസ്ത പെന്തിക്കോസ്തു വിഭാഗങ്ങളും, മറുഭാഷ തെററാണെന്നും, വേദാനുസരണമല്ലെന്നും വാദിക്കുന്ന ബ്രദറൺ സഭകളും—എല്ലാവർക്കും 66 പുസ്തകങ്ങളുള്ള വേദപുസ്തകം മാത്രമാണ് ആധാരം. വേദപുസ്തകം മാത്രം അടിസ്ഥാനമാക്കി യേശുക്രിസ്തു ദൈവമല്ലെന്നും ത്രിത്വമെന്നുള്ളത് സാത്താന്യഉപദേശമാണെന്നും, മററുമുള്ള ജുഗുപ്സാവഹങ്ങളായ സിദ്ധാന്തങ്ങൾ റസ്സൽമതക്കാർ ഉയർത്തിപ്പിടിക്കുന്നു. സഭയോടുള്ള ബന്ധത്തിൽ വേദപുസ്തകത്തെ മനസ്സിലാക്കാൻ ശ്രമിക്കാതെ സ്വതന്ത്രമായ വ്യാഖ്യാനത്തിനും നിഗമനങ്ങൾക്കും പോകുന്നതിൻെറ ഫലമാണ് പുതിയ പുതിയ ''സഭ''കളും പ്രസ്ഥാനങ്ങളും രൂപം കൊള്ളുന്നത്. റസ്സൽമതക്കാർ വേദപുസ്തകം എങ്ങനെ ഉപയോഗിക്കുന്നു എന്നു നോക്കാം.

### a) പരിഭാഷയിലെ കൃത്രിമങ്ങൾ:

നേരത്തേ സൂചിപ്പിച്ചതുപോലെ അവരുടെ പാഷാണ്ഡോപദേശം തിരുകിക്കയററത്തക്കവിധം പരിഭാഷപ്പെടുത്തുന്നതിൽ അവർ ഒരു തെററും കാണുന്നില്ല. അവരുടെ ഔദ്യോഗിക പരിഭാഷ മാത്രമേ അംഗങ്ങൾ വായിക്കാവൂ എന്നു നിർബ്ബന്ധവുമുണ്ട്. മലയാളത്തിലും ഇപ്പോൾ അവരുടെ പരിഭാഷ ലഭ്യമാണ്. അവർ വരുത്തിയിരിക്കുന്ന കൃത്രിമങ്ങൾക്കു ചില ഉദാഹരണങ്ങൾ കാണുക:

1. പരിശുദ്ധാത്മാവിന് ആളത്വം ഇവർ നിഷേധിക്കുന്നു ആത്മാവ് ദൈവത്തിൻെറ ശക്തിയെന്നല്ലാതെ ഒരു വ്യതിരിക്ത ആളത്വമായി അവർ അംഗീകരിക്കുന്നില്ല. അതിനു യോജിക്കുന്ന വിധമാണ് അവരുടെ തർജ്ജമ. ത്രിത്വത്തെ കുറിക്കുന്ന വാക്യത്തിൽ (മത്താ. 28:19: 2 കൊരി: 13.14) പിതാവ് എന്നുള്ളതും, പുത്രൻ എന്നുള്ളതും വലിയ അക്ഷരത്തിലും, പരിശുദ്ധ റൂഹാ എന്നുള്ളത് ചെറിയ അക്ഷരത്തിലുമണ്. ഇതുപോലെതന്നെ മററു ഭാഗങ്ങളിലും ചെയ്തിട്ടുണ്ട്. യോഹ. 14:26; അ: പ്ര: 8:29; 1 കൊരി. 12:3.

പരിശുദ്ധാത്മാവിൻെറ ആളത്വം നിഷേധിക്കുവാൻ ഉദ്ദേശിച്ചുകൊണ്ട് യോഹ. 14:26-ൽ ''ഞാൻ അയയ്ക്കുന്ന കാര്യസ്ഥൻെറ'' വിശേഷണം'' ''അവൻ'' (He) എന്നുള്ളത് ''അത്'' (Which) എന്നാക്കി മാററി. ആത്മാവുതാനും നമ്മുടെ ആത്മാവോടുകൂടെ സാക്ഷ്യം പറയുന്ന, '' (റോമ. 8:16) എന്നുള്ളത് അവരുടെ ഇംഗ്ലീഷ് പരിഭാഷയിൽ ''The Spirit itself bears witness with our Spirit'' എന്നാണ്.

2. യേശുക്രിസ്തു ദൈവമാണെന്ന് അവർ വിശ്വസിക്കുന്നില്ല; അവിടുത്തെ ദൈവത്വവും നിത്യതയും നിഷേധിക്കത്തക്ക വിധത്തിലാണ് പരിഭാഷ ഉടനീളം ചെയ്തിട്ടുള്ളത്.

യോഹ. 1:1–ൽ ''ആദിയിൽ വചനം ഉണ്ടായിരുന്നു... വചനം ഒരു ദൈവം ആയിരുന്നു'' എന്നാണ് അവരുടെ തർജ്ജമ. അതനുസരിച്ച് പുത്രൻ ദൈവമല്ല, പിതാവിനോടു തുല്യനല്ല. പിന്നെ ഒരു ''ചോട്ടാ'' ദൈവമാണ്. (ഈ വാക്യത്തെപ്പററി പിന്നാലെ വിശദീകരിക്കുന്നുണ്ട്).

ക്രിസ്തുവിനെ സൃഷ്ടികളിൽ ഒരുവനായി അവർ കാണുന്നു. നാലാംനൂററാണ്ടിലെ അറിയോസിൻെറ സിദ്ധാന്തംതന്നെയാണ് ഇവർ സ്വീകരിച്ചിട്ടുള്ളത്. ക്രിസ്തു ഒരു സൃഷ്ടിയെന്നു വരുത്തുവാൻ തക്കവണ്ണം തർജ്ജമ നടത്തിയിരിക്കുന്നു. ''സകലവും അവൻ മുഖാന്തരവും, അവനായിട്ടും സൃഷ്ടിക്കപ്പെട്ടു'' (കൊലോ. 1:16) എന്ന വാക്യം ''മററുള്ള സകലവും അവൻ മുഖാന്തരം സൃഷ്ടിക്കപ്പെട്ടു'' (All other things have been created through him) എന്നാക്കി. ''മററുള്ള'' (other) എന്ന പദം മൂലഭാഷയിലില്ലാത്തതാണ്. അതുകൂടി ചേർത്തതുകൊണ്ട്, ക്രിസ്തുവും ഒരു സൃഷ്ടിയെന്നു വരുത്തുവാൻ സാധിക്കും.

''ദൈവത്തോടുള്ള സമത്വം മുറുകെ പിടിക്കണമെന്നു വിചാരിക്കാതെ''(ഫിലി. 2:8)എന്നുള്ളത് ''ദൈവത്തോടുള്ള സമത്വം കവർച്ചയായിട്ടെടുക്കണമെന്നു വിചാരിക്കാതെ''എന്നാണ്. അതുമൂലം ദൈവത്തോടുള്ള സമത്വം ഇല്ലായിരുന്നു എന്നു സമർത്ഥിക്കുകയാണ് ലക്ഷ്യം.

യേശുവിൻെറ ദൈവത്വം നിഷേധിക്കുവാൻ വേറൊരു ഭാഗത്തു ചെയ്തിരിക്കുന്നതു ശ്രദ്ധി

ക്കുക. ''മഹാദൈവവും രക്ഷിതാവുമായ യേശുക്രിസ്തുവിന്റെ തേജസ്സിന്റെ പ്രത്യക്ഷത'' (തീത്തോസ് 2:12) അവരുടെ പരിഭാഷയിൽ ''മഹാദൈവത്തിന്റെയും, രക്ഷകനായ യേശുക്രിസ്തുവിന്റെയും'' എന്നു മാറിയിരിക്കുന്നു. ക്രിസ്തുവിനെ ''മഹാദൈവം'' എന്നു പൗലോസ് വിളിച്ചിട്ടുണ്ടെങ്കിലും റസ്സൽമതക്കാർക്ക് അതു സ്വീകാര്യമല്ലാത്തതുകൊണ്ട് പരിഭാഷ തദനുസരണമാക്കിയിരിക്കുന്നു.

വെളി. 3:14—ൽ ''ദൈവത്താൽ സൃഷ്ടിക്കപ്പെട്ടവയുടെ ആരംഭമായവൻ'' എന്നുള്ള അവരുടെ പരിഭാഷയിൽക്കൂടി ക്രിസ്തുവിനെ സൃഷ്ടിയാക്കിയിരിക്കയാണ്. മൂലഭാഷയിൽ ''ദൈവത്താൽ'' എന്നതിനു പകരം ''ദൈവത്തിന്റെ'' എന്നാണുള്ളത്.

ക്രിസ്തുവന്റെ സ്ഥാനവും അധികാരവും നിഷേധിക്കുവാൻ ചെയ്തിരിക്കുന്ന മറ്റൊരു കൃത്രിമം നോക്കുക. റോമർ 9:5—ൽ ''ക്രിസ്തുവും അവരിൽനിന്നുത്ഭവിച്ചു: അവൻ സർവ്വത്തിനും മീതെ ദൈവമായി എന്നേക്കും വാഴ്ത്തപ്പെട്ടവൻ'' എന്നത് ' ക്രിസ്തു അവരിൽനിന്നുത്ഭവിച്ചു. ദൈവം സകലത്തിനുംമീതെയായി എന്നേക്കും വാഴ്ത്തപ്പെട്ടവൻ'' എന്നാക്കി.

1 യോഹ. 5:20—ൽ ''നാം സത്യദൈവത്തിൽ, അവന്റെ പുത്രനായ യേശുക്രിസ്തുവിൽതന്നെ ആകുന്നു'' എന്നത് തിരുത്തി, '' അവന്റെ പുത്രനായ യേശുക്രിസ്തു മുഖാന്തരം സത്യദൈവത്തിൽ'' എന്നാക്കി.

പരിഭാഷയുടെ കുതന്ത്രത്തിന്റെ മറ്റൊരു ഉദാഹരണംകൂടി കാണുക. കൊലോ. 3:23,24—ൽ ''നിങ്ങൾ ചെയ്യുന്നതൊക്കെയും മനുഷ്യർക്കെന്നല്ല 'കുറിയോസി'ന് (Lord) എന്നപോലെ മനസ്സോടെ ചെയ്‌വിൻ. അവകാശമെന്ന പ്രതിഫലം കുറിയോസ് തരും എന്നറിഞ്ഞ് കുറിയോസ്സായ ക്രിസ്തുവിനെ സേവിപ്പിൻ''. 'കർത്താവ്' എന്നതിന്റെ മൂലപദമായ കുറിയോസ് തന്നെ മുകളിൽ ചേർത്തിരിക്കുന്നത് അവരുടെ പരിഭാഷയിലെ കൃത്രിമം വെളിപ്പെടുത്തുവാൻ വേണ്ടിയാണ്. അവരുടെ തർജ്ജമ: ''നിങ്ങൾ ചെയ്യുന്നത് ഒക്കെയും മനുഷ്യർക്കെന്നല്ല യഹോവയ്ക്ക് എന്നവണ്ണം മനസ്സോടെ ചെയ്യുവിൻ; അവകാശം എന്ന പ്രതിഫലം യഹോവ തരും എന്നറിഞ്ഞ് യജമാനനായ ക്രിസ്തുവിനു ദാസരാകുവിൻ''. ആദ്യത്തെ രണ്ടു കുറിയോസിനും യഹോവ എന്ന തർജ്ജമ ചെയ്തശേഷം മൂന്നാമത്തെ കുറിയോസിന് യജമാനൻ എന്നു ഭേദപ്പെടുത്തി. യാതൊരു ന്യായീകരണവും ഇല്ലാത്ത ഈ മാററം ക്രിസ്തുവിനെ തരംതാഴ്ത്തുക എന്ന ലക്ഷ്യത്തോടെ ചെയ്തതാണ്.

## b) വേദപുസ്തക സത്യത്തോടുള്ള ഇവരുടെ സമീപനം:

വേദപുസ്തക പരിഭാഷയിലുള്ള കുതന്ത്രങ്ങളുടെ ചില ഉദാഹരണങ്ങളാണ് നാം മുകളിൽ കണ്ടത്. വേദപുസ്തകത്തിലെ ചിന്തകളോടുള്ള ഇവരുടെ സമീപനം എങ്ങനെയെന്നും അറിഞ്ഞിരിക്കേണ്ടതാണ്.

(1) ഔദ്യോഗികമായി അധികൃത കേന്ദ്രങ്ങളിൽനിന്ന് പ്രസിദ്ധീകരിക്കുന്ന പുസ്തകങ്ങളുടെയും വ്യാഖ്യാന ഗ്രന്ഥങ്ങളുടെയും സഹായത്തോടെ മാത്രമേ വേദപുസ്തകം പഠിക്കുവാൻ അംഗങ്ങളെ അനുവദിക്കുകയുള്ളു. അവയിൽ അവരുടെ ഉപദേശങ്ങൾക്കനുസരണമായി വേദവാക്യങ്ങളെ ബന്ധപ്പെടുത്തി അവതരിപ്പിച്ചിരിക്കുന്നു.

(2) വേദപുസ്തകത്തിലെ പ്രമാണപ്പെട്ട ഗ്രന്ഥങ്ങൾ ഇവർക്ക് ദാനിയേൽ, യെഹസ്കേൽ, വെളിപാട് എന്നിവയാണ്. അവയിൽ ഗൂഢാത്മകങ്ങളായ പ്രതിരൂപങ്ങളും ചിത്രങ്ങളും ദർശനങ്ങളും പരാമർശനങ്ങളും ധാരാളമുണ്ട്. അവയുടെ വ്യാഖ്യാനം എക്കാലത്തും അനേകരെ കാടുകയററിയിട്ടുള്ളതാണ്. 'സെക്ട്' ഗ്രൂപ്പുകളുടെ എല്ലാം ഉത്ഭവവും വളർച്ചയും അതുമൂലമാണ്. ചരിത്രപശ്ചാത്തലമോ, എഴുതിയ സാഹചര്യമോ, ലക്ഷ്യമോ ഒന്നും കണക്കിലെടുക്കാതെ സ്വന്തം ഭാവനയിൽ എന്തും മെനഞ്ഞെടുക്കുന്ന സമ്പ്രദായമാണ് അവിടെയെല്ലാം കാണുന്നത്.

(3) യഹോവാ സാക്ഷികൾ അവകാശപ്പെടുന്നത് വേദപുസ്തകത്തിന്റെ യഥാർത്ഥ അർത്ഥവും സന്ദേശവും രണ്ടായിരം കൊല്ലമായി മറഞ്ഞുകിടക്കുകയായിരുന്നു; റസ്സലിന്റെ കാലം മുതലാണ് അവ വെളിപ്പെട്ടു വന്നിട്ടുള്ളത് എന്നത്രേ.

(4) വേദവാക്യങ്ങൾക്ക് ഇവർ ബാലിശമായ ആക്ഷരിക വ്യാഖ്യാനം നൽകുന്നു. അതിന്റെ ഉദാഹരണം കാണുക. ലേവ്യ. 17:14—ൽ ''യാതൊരു ജഡത്തിന്റെ രക്തവും നിങ്ങൾ ഭക്ഷിക്കരുത്.... അത് ഭക്ഷിക്കുന്നവനെയെല്ലാം ഛേദിച്ചുകളയണം''. ഈ വാക്യത്തിന്റെ അടിസ്ഥാനത്തിൽ രക്തദാനം ചെയ്യുന്നതിനെയും രക്തം കുത്തിവയ്ക്കുന്നതിനെയും കർശനമായി നിരോധിച്ചിരിക്കുന്നു. കുത്തിവയ്ക്കുന്നതായാൽ തന്നെയും ഭക്ഷിക്കുന്നതിനും തുല്യമായി അവർ കാണുന്നു. ലേവ്യനിയമം എങ്ങനെയുള്ള സാഹചര്യത്തിൽ ഏത് ഉദ്ദേശത്തോടെ ഉണ്ടായി എന്നൊന്നും അവർക്ക് വിവേചനമില്ല. ഇതിനേക്കാൾ ബാലിശമായ മറെറാന്നാണ് ''ക്രിസ്മസ്ട്രീ'' (ക്രിസ്തുമസിന് അലങ്കരിക്കുന്ന ശിഖരങ്ങൾ) ഉണ്ടാക്കിക്കൂടാ എന്ന വിലക്ക്. അതിനാധാരം യിരെമ്യ. 10:3,4 വാക്യങ്ങളാണ്—അവിടെ ജാതികൾ ബിംബങ്ങൾ ഉണ്ടാക്കുന്നതുപോലെ വിഗ്രഹങ്ങൾ നിർമ്മിക്കരുത് എന്ന കല്പന ഇവരുടെ വീക്ഷണത്തിൽ ക്രിസ്മസ് ട്രീയ്ക്കെതിരാണ്.

(5) രൂപകമായി വെളിപാടുപുസ്തകത്തിൽ കാണുന്ന സംഖ്യകളുടെ അർത്ഥം ആക്ഷരികമായിട്ടെടുക്കുന്നതുകൊണ്ട് സ്വർഗ്ഗരാജ്യത്തിൽ

പോകുന്നവരുടെ സംഖ്യ നൂററിനാല്പത്തിനാലായിരം ആക്കി ക്ലിപ്തപ്പെടുത്തിയിരിക്കുകയാണ്. എന്നുമാത്രമല്ല ആ സംഖ്യ തികഞ്ഞുകഴിഞ്ഞു എന്നുമാണ്! അപ്പോഠം ഈ വിധത്തിൽ ആക്ഷരിക വ്യാഖ്യാനം നൽകുന്ന സിലോൺ പെന്തിക്കോസ്തുകാർക്കുള്ള നൂററിനാല്പത്തി നാലായിരം വേറെ ഒരു ഗണമായിരിക്കുമല്ലോ?

(6) പ്രതിരൂപപരമായി ചെയ്യുന്ന വ്യാഖ്യാനങ്ങളുടെ ചില ദൃഷ്ടാന്തങ്ങഠം കാണുക. പഴയനിയമത്തിലെ നോഹ യേശുക്രിസ്തുവിൻെറ പ്രതിരൂപമാണ്; നോഹയുടെ ഭാര്യ ക്രിസ്തുവിൻെറ മണവാട്ടി–അതായത് നൂററിനാല്പത്തിനാലായിരം ഉഠംക്കൊള്ളുന്ന അഭിഷിക്തർ; നോഹയുടെ മൂന്നു പുത്രന്മാരും അവരുടെ ഭാര്യമാരും സുവിശേഷത്തിൽ പറഞ്ഞിരിക്കുന്ന ''മററ് ആടുകഠം''—അതായത് സ്വർഗ്ഗരാജ്യത്തിൽ പോകാത്ത റസ്സൽമതക്കാർ. നോഹയുടെ പെട്ടകം യേശുക്രിസ്തു കൈവരുത്തിയ പുതിയ വ്യവസ്ഥിതി–ജലപ്രളയമാകട്ടെ വരാനിരിക്കുന്ന അർമ്മഗദോൻ യുദ്ധവും.

ലൂക്കോസ് 16:19 മുതൽ 31 വരെയുള്ള ധനവാൻെറയും ലാസറിൻെറയും ഉപമയുടെ പ്രതിരൂപവ്യാഖ്യാനം അതിവിചിത്രമാണ്. ഇപ്പോഠം ഭൂമിയിലുള്ള രണ്ടുതരം മനുഷ്യരെ ഇത് സൂചിപ്പിക്കുന്നു. ധനവാൻ പ്രതിനിധീകരിക്കുന്നത് സ്വാർത്ഥമതികളായ ക്രൈസ്തവ പുരോഹിതന്മാരെയാണ്. അവർ ദൈവത്തിൽനിന്ന് അകന്നവരും ദൈവകൃപയെ സംബന്ധിച്ചിടത്തോളം മൃതപ്രായരുമാണ്. ലാസർ പ്രതിനിധീകരിക്കുന്നത് വിശ്വസ്ത സമൂഹമായ ക്രിസ്തുവിൻെറ മണവാട്ടിയെയാണ്. അതായത് റസൽമതക്കാരും.

(7) വേദപുസ്തകത്തിലെ എല്ലാ പുസ്തകങ്ങളും വാക്യങ്ങളും ഒരേവിധത്തിലാണ് അവർ വീക്ഷിക്കുന്നത്. മോശയുടെ പുസ്തകത്തിലെ ഒരു വാക്യമെടുത്ത് അതിൻെറ തുടർച്ചയായി വെ[illegible]ുപുസ്തകത്തിൽനിന്ന് ഒരു വാക്യവുമായി ബന്ധിച്ചു പറയുവാൻ അവർക്കു് ഒരു മടിയുമില്ല. ഒരു വാക്യത്തിൽനിന്ന് മറെറാരു വാക്യത്തിലേക്കുള്ള ഇവരുടെ ശാഖാചംക്രമണം യുക്തിക്കോ ചരിത്രത്തിനോ സാമാന്യബുദ്ധിക്കോ നിരക്കാത്ത വിധത്തിലാണ്. ഇത്തരത്തിലുള്ള ഒരു ശ്രമത്തിൽനിന്നാണ് 1914-ൽ ക്രിസ്തുവിൻെറ രാജ്യം സ്ഥാപിച്ചുഎന്ന് പ്രഖ്യാപിക്കപ്പെട്ടത്. ലൂക്കോസ് 21:24–ൽ ''ജാതികളുടെ കാലം തികയുവോളം ജാതികഠം യേറുശലേം ചവിട്ടിക്കളയും'' എന്നു കാണുന്നു. ഈ വാക്യത്തിൽനിന്ന് നേരേ ദാനിയേൽ 7:14 ലേയ്ക്ക് അവർ പോകുന്നു. ക്രിസ്തുവിൻെറ രാജ്യം സ്ഥാപിക്കുന്നതായി അവിടെ കാണുന്നു. ''അവന് ആധിപത്യവും മഹത്വവും രാജത്വവും ലഭിച്ചു; അവൻെറ ആധിപത്യം നീങ്ങിപ്പോകാത്ത നിത്യ ആധിപത്യവും അവൻെറ രാജത്വം നശിച്ചുപോകാത്തതും ആകുന്നു'' ജാതികളുടെ കാലം എത്രയെന്ന് കണ്ടുപിടിക്കുവാനാണ് ദാനിയേൽ 4:25 ലേക്ക് പോകുന്നത്. ''ഏഴു കാലം'' എന്ന് അവിടെയുണ്ട്. പിന്നീട് വെളിപാട് 12:6,14 ഇവയുടെ അർത്ഥം കൂട്ടിച്ചേർത്ത് രണ്ടായിരത്തി അഞ്ഞൂററിഇരുപത് ദിവസങ്ങഠം എന്ന കണക്കിലെത്തും. അനന്തരം യെഹസ്കേൽ 4:6 ലേയ്ക്കു പോകും. അവിടെനിന്ന് ഒരുദിവസം സമം ഒരു വർഷം എന്ന കണക്കിലെത്തുന്നു. പ്രവാസത്തിലേക്ക് പോയത് ബി.സി. 607–ലായിരുന്നു. അന്നുമുതൽ രണ്ടായിരത്തിഅഞ്ഞൂററി ഇരുപത് വർഷം കഴിയുമ്പോഠം ജാതികളുടെ കാലം കഴിയും; ക്രിസ്തുവിൻെറ രാജ്യംവരും. അതനുസരിച്ച് 1914–ൽ ക്രിസ്തുരാജ്യം സ്ഥാപിച്ചു.

ഓരോ പുസ്തകത്തിലെയും പരാമർശം ഏതർത്ഥത്തിലും ഏത് സന്ദർഭത്തിലും എന്ന് മനസ്സിലാക്കാൻ മിനക്കെടാതെ വാക്യങ്ങഠം തൊടുത്തുവച്ചുള്ള ഇത്തരം കസർത്തുകഠം ഏതുതരത്തിലുള്ള നിഗമനത്തിലും നമ്മെ എത്തിക്കാം.

(തുടരും)

# മദ്യപാനത്തിനെതിരായ ധർമ്മസമരത്തിൽ സഭയുടെ പങ്ക്

പ്രൊഫ. ജോസ് പാറക്കടവിൽ

കേരളക്രൈസ്തവ മദ്ധ്യവർജ്ജന സമതി 1994 മദ്യവർജ്ജന വർഷമായി പ്രഖ്യാപിച്ചിരിക്കുകയാണ്. സമൂഹത്തെ കാർന്നുതിന്നുന്ന ഒരു അർബുദമായി മദ്യസക്തി മാറിയിരിക്കുന്നു. മദ്യപാനത്തിനെതിരായ പോരാട്ടത്തിൽ സഭയ്ക്കും അതിന്റേതായ പങ്കു വഹിക്കുവാനുണ്ട്. അതിന് സഭാംഗങ്ങളെ ആഹ്വാനം ചെയ്യുകയാണ് ലേഖകൻ.

കേരള സംയുക്ത ക്രൈസ്തവ മദ്യവർജന സമിതി 1994 മദ്യവർജന വർഷമായി പ്രഖ്യാപിച്ചിരിക്കയാണ്. മദ്യപന്മാരുടെ എണ്ണം നാൾക്കുനാൾ വർദ്ധിച്ചുവരികയും മദ്യദുരന്തങ്ങൾ പെരുകി വരുകയും ചെയ്യുന്ന ഒരു കാലഘട്ടത്തിലാണ് ഈ ആഹ്വാനം. ഭീകരമായ ഈ വിപത്തിനെതിരേ സമസ്ത സന്നാഹങ്ങളും ഉപയോഗപ്പെടുത്തി പ്രവർത്തിക്കുവാൻ നാം വൈകുന്തോറും അനേകം വ്യക്തികളും കുടുംബങ്ങളും മദ്യദുരന്തത്തിലേക്കു നീങ്ങുകയാണ്.

ക്രിസ്തുമതത്തിന്റെ മുഖ്യ സവിശേഷതകളിലൊന്ന്, അതു മനുഷ്യന്റെ ആത്മാവിന്റെയും ശരീരത്തിന്റെയും സുസ്ഥിതി ലക്ഷ്യമാക്കുന്നു എന്നതാണല്ലോ. മനുഷ്യന്റെ ഭൗതിക ജീവിതത്തിന്റെയും ആത്മീയ ജീവിതത്തിന്റെയും ഭദ്രത ഉറപ്പാക്കുവാൻ ബാദ്ധ്യസ്തതയുള്ള സഭയ്ക്ക് മദ്യപാനം എന്ന പ്രശ്നത്തിനു നേരെ നിസംഗത പുലർത്തുവാൻ കഴിയില്ല. മദ്യം മനുഷ്യന്റെ ശരീരത്തേയും ആത്മാവിനേയും നാശത്തിലേക്കു നയിക്കുന്നു എന്നതുതന്നെ കാരണം.

''നിങ്ങൾ ദൈവത്തിന്റെ മന്ദിരമാകുന്നു എന്നും ദൈവത്തിന്റെ ആത്മാവ് നിങ്ങളിൽ വസിക്കുന്നു എന്നും അറിയുന്നില്ലയോ? ദൈവത്തിന്റെ മന്ദിരം നശിപ്പിക്കുന്നവനെ ദൈവവും നശിപ്പിക്കുന്നു'' എന്ന് പൗലോസ്ശ്ലീഹാ അനുസ്മരിപ്പിക്കുന്നതു ശ്രദ്ധേയമത്രേ. മദ്യപ്പാനത്തിലൂടെ സ്വശരീരത്തെ നശിപ്പിക്കുന്ന മനുഷ്യന്റെ സ്വാഭാവിക പരിണതി അവന്റെ സമ്പൂർണ്ണമായ നാശംതന്നെയാണ്.

ദൈവം തന്റെ സാദൃശ്യത്തിൽ സൃഷ്ടിക്കുകയും സവിശേഷമായ ബുദ്ധിശക്തി നല്കി അനുഗ്രഹിച്ച് 'തന്നെക്കാൾ അല്പംമാത്രം താഴ്ത്തി തേജസും മഹിമയും അണിയിക്കുകയും' ചെയ്ത മനുഷ്യൻ ഇതെല്ലാം നഷ്ടമാക്കുകയാണ് മദ്യപാനത്തിലൂടെ. അങ്ങനെ ദൈവിക സാദൃശ്യത്തിൽനിന്നും ദൈവവുമായുള്ള ബന്ധത്തിൽനിന്നും അകന്നുപോകുന്ന അവസ്ഥയാണ് മദ്യപനുണ്ടാകുന്നത്. ഇതര വ്യക്തികളുമായുള്ള ബന്ധത്തിൽനിന്നുകൂടിയും അകന്ന് അകലുകയും ഒറ്റപ്പെട്ടു പോകുകയും ചെയ്യുന്നു പിന്നീട്.

പക്ഷേ, വ്യക്തികൾ ഇത്തരത്തിൽ നഷ്ടപ്പെട്ടു പോകുന്നത് അവരുടെ തെറ്റുകുറ്റങ്ങൾ കൊണ്ടു മാത്രമാണെന്നു കരുതി നിഷ്ക്രിയത്വം പുലർത്തുന്നതും അക്ഷന്തവ്യമാണ്. തഴച്ചു വളരുന്ന വൃക്ഷത്തിന്റെ കൊമ്പുകൾ ഓരോന്നായി ഉണങ്ങിത്തുടങ്ങിയാൽ അതു വൃക്ഷത്തിന്റെ തന്നെ നാശത്തിലേക്കുള്ള സൂചനയായി കണക്കാക്കാം. വൃക്ഷത്തിന്റെ കൊമ്പുകൾ ഉണങ്ങുന്നത് ആ കൊമ്പുകളുടെ കുററംകൊണ്ടാവില്ലതാനും. പരാദങ്ങളുടെ ആക്രമണംകൊണ്ട് വേരിൽനിന്നും തടിയിൽനിന്നും ലഭ്യമാകേണ്ടതെല്ലാം ലഭിക്കാതെ വരുമ്പോഴാവാം ശാഖ മുരടിച്ച് ഉണങ്ങിപ്പോകുന്നത്. പക്ഷേ, ഓരോ ശാഖകളായി തുടങ്ങി പല ശാഖകൾ ഉണങ്ങി കഴിഞ്ഞാൽ വൃക്ഷത്തിന്റെ പതനം തീർച്ചയാണ്. സഭയിൽനിന്നും സമൂഹത്തിൽനിന്നും വ്യക്തികൾക്കു ലഭിക്കേണ്ട കൂട്ടായ്മയും സ്നേഹവും ശിക്ഷണവും ഒക്കെ ലഭിക്കാതെ വരുന്ന സാഹചര്യത്തിലാവും ഒരാൾ മദ്യത്തെ ആശ്രയിക്കുവാനിടയാകുന്നത് എന്ന തിരിച്ചറിവ് ഇന്ന് അനിവാര്യമായിരിക്കുന്നു.

അതുകൊണ്ട്, മദ്യപന്മാരെ മോചിപ്പിക്കുക എന്നത് ഏററവും ശ്രമകരമായ കർത്തവ്യമാണെങ്കിലും ആ ബാദ്ധ്യതയിൽനിന്ന് സഭ ഒഴിഞ്ഞുമാറുവാൻ പാടില്ലാത്തതാണ്. മദ്യപാനത്തിനു മാന്യത കല്പിക്കുന്നത് അക്രൈസ്തവമായിരിക്കുന്നതുപോലെതന്നെ മദ്യപനെ പുച്ഛിച്ചു തള്ളുന്നതും ക്രൈസ്തവധർമ്മത്തിനു നിരക്കുന്നതല്ല. മാനസാന്തരപ്പെട്ടു വന്നാൽ സ്വീകരിച്ചുകൊള്ളാം എന്ന മനോഭാവം ക്രിസ്തീയമല്ല. മദ്യപനെ ആ അവസ്ഥയിൽതന്നെ സ്നേഹിക്കുവാനും മോചിപ്പിക്കുവാനും പ്രേരിപ്പിക്കുന്ന

# M. O. S. C. M. M. കാര്യമ്പാടി കണ്ണാശുപത്രി

## GIVE SIGHT PROJECT

മലബാർ മേഖലയിൽ ആതുരശുശ്രൂഷാരംഗത്ത് മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ ആദ്യകാൽവയ്പാണ് കാര്യമ്പാടി കണ്ണാശുപത്രി. പരി. കാതോലിക്കാബാവാ തിരുമേനി പ്രസിഡണ്ടും രക്ഷാധികാരിയുമായി 1986–ൽ ആരംഭിച്ച ഈ സ്ഥാപനത്തിൽ ഇതിനകം പതിനായിരക്കണക്കിനു നേത്രരോഗികളെ ചികിത്സിച്ചു. ആയിരക്കണക്കിനു വിവിധ ഓപ്പറേഷൻ നടത്തിയതിൽ ആയിരത്തിലധികം സൌജന്യമായും ചെയ്തു. ചികിത്സിക്കാൻ നിവൃത്തിയില്ലാതെ കഷ്ടപ്പെടുന്ന ആദിവാസികൾ അടക്കം അനേകം പാവപ്പെട്ട അന്ധർ ദിവസവും സൌജന്യ ചികിത്സക്കായി ആശുപത്രിയെ സമീപിച്ചുകൊണ്ടിരിക്കുന്നു. ഇവരെ മുഴുവൻ സഹായിക്കാനാണ് "Give Sight" പദ്ധതി ആരംഭിച്ചത്. സന്മനസുള്ള ആരെങ്കിലും 300 രൂപാ അടച്ചാൽ സാധാരണ തിമിര ശസ്ത്രക്രിയയും 1500 രൂപാ അടച്ചാൽ ഇൻട്രാഒക്കുലർ ലെൻസ് വച്ചുള്ള നൂതന ശസ്ത്രകിയയും നിങ്ങളുടെ പേരിൽ ഒരു പാവപ്പെട്ട അന്ധനു ഞങ്ങൾ ചെയ്തുകൊടുക്കും. ഓപ്പറേഷൻ സംബന്ധിച്ച് അധികം വരുന്ന ചെലവുകൾ ആശുപത്രിയിൽനിന്നും വഹിക്കുന്നു. ഒരാൾക്ക് എത്ര രോഗികൾക്കുവേണ്ടിയും പണം അടയ്ക്കാവുന്നതാണ്. നിങ്ങളുടെ സഹായത്താൽ കാഴ്ച ലഭിച്ച രോഗിയെ സംബന്ധിച്ച വിവരങ്ങൾ യഥാവസരം നിങ്ങളെ അറിയിക്കുന്നതാണ്.

ഉടനെ 'ഗിവ്സൈററ്' പദ്ധതിയിൽ അംഗങ്ങളായി ചേർന്ന് നിങ്ങളുടെ പേരിൽ ഒരന്ധനെങ്കിലും കാഴ്ച നൽകാൻ ഞങ്ങളെ സഹായിക്കൂ.

പൂർണ്ണമായ പേരും വിലാസവും..........................................Pin Code..........................

ഒരു തിമിര ശസ്ത്രക്രിയയ്ക്ക് 300 / 1500 രൂപ നിരക്കിൽ.......................................................... ശസ്ത്രക്രിയയ്ക്കുള്ള ........................ രൂപ M. O. / D. D. / Cheque ആയി അയയ്ക്കുന്നു. എന്റെ പേരിൽ.................................അന്ധന്/അന്ധന്മാർക്ക് സൌജന്യ ശസ്ത്രക്രിയ നടത്തികൊടുപ്പാൻ അഭ്യർത്ഥിക്കുന്നു. എന്ന് പേരും ഒപ്പും തീയതിയും.

ചെക്ക്/ഡി.ഡി./ 'GIVE SIGHT PROJECT' Medical Mission Eye Hospital Kariambady എന്ന പേരിൽ വേണം അയയ്ക്കേണ്ടത്.

പണം സംഭാവന ചെയ്യുന്നവർക്ക് 80 G. പ്രകാരം ആദായനികുതി ഇളവു ലഭിക്കുന്നതാണ്.

അയയ്ക്കേണ്ട വിലാസം:– Dr. P. I. Mohan M. S. (Opthal) D. O. M. S.
Director
Medical Mission Eye Hospital
Kariambadi Post
Wayanad–673 591, Kerala.

മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്





Susan George, Kayamkulam.




Elizabath, Koipuram.

താണ് ക്രൈസ്തവസ്നേഹം. സമൂഹത്തിന്റെ അധ:സ്ഥലങ്ങളിൽ കഴിയുന്നവരെ കൈപിടിച്ചുയർത്തുക എന്നതാണല്ലോ ക്രൈസ്തവധർമ്മം. മദ്യപാനംമൂലം തകർച്ചയിലായിരിക്കുന്ന മനുഷ്യന് ഈ സ്നേഹസ്പർശമാവശ്യമാണ്.

'മദ്യപൻ ഒരു രോഗിയാണ്'' എന്ന ആധുനിക സിദ്ധാന്തം മദ്യപനോട് സൃഷ്ടിപരമായ സമീപനം കൈക്കൊള്ളുന്നതിനു സഹായകമത്രേ. മറേറതൊരു രോഗിക്കും ലഭിക്കുന്ന സ്നേഹവും പരിചരണവും ഇവർക്കും ലഭിക്കുവാൻ അതു സഹായിക്കുന്നു. എന്നാൽ മറേറതു രോഗത്തേയും പോലെ ചികിത്സയാൽ പൂർണ്ണസൗഖ്യം ലഭ്യമാകുന്ന രോഗമാണിത് എന്ന ധാരണ ആശാസ്യമല്ല. അത്യന്തം സങ്കീർണ്ണമായ ഈ രോഗത്തിന്റെ ചികിത്സയും സങ്കീർണ്ണമാണ്. ഫലപ്രാപ്തി ഉറപ്പില്ലാത്തതും, ചികിത്സകൊണ്ട് പൂർണ്ണമോചനം ലഭിച്ച വ്യക്തി ഏറെ നാളുകൾക്കുശേഷം പോലും മദ്യപാനത്തിലേക്കു മടങ്ങിപ്പോയെന്നു വരാം. അങ്ങനെ മടങ്ങുമ്പോൾ അയാൾ മദ്യപാനം ആരംഭിച്ച കാലത്തെ അവസ്ഥയിലേക്കുതന്നെയായിരിക്കും മടങ്ങുക എന്നതാണ് ഖേദകരം. അതിനാൽ മദ്യപാനം ചികിത്സയുള്ള ഒരു രോഗമാണ് എന്ന ധാരണയിൽ മദ്യപാന പ്രശ്നത്തെ ലഘൂകരിച്ചുകാണുവാൻ ഇടയാകുന്നത് ആപൽക്കരമാകുന്നു. എന്നാൽ മദ്യപനെ ഏതു വിധേനയും മോചിപ്പിക്കുവാനുള്ള നമ്മുടെ ബാദ്ധ്യത ചികിത്സകൾക്ക് അവനെ വിധേയനാക്കുവാൻ നമ്മെ പ്രേരിപ്പിക്കുന്നു.

ചികിത്സ ഫലപ്രദമാകുന്നതിന് അനിവാര്യമായിരിക്കുന്നത് മദ്യപാനത്തിൽനിന്നു മോചനം നേടുവാനുള്ള മദ്യപന്റെ ആഗ്രഹമാണ്. ഇങ്ങനെയൊരാഗ്രഹം മിക്ക മദ്യപർക്കും ഉണ്ടാവില്ല. കാരണം, അയാളെ സംബന്ധിച്ചിടത്തോളം മദ്യപാനം ഒരു പ്രശ്നമല്ല. പ്രശ്നങ്ങളുടെ ഒരു പരിഹാരമാണ്. അയാളുടെ കുടുംബാംഗങ്ങൾക്കും സഹപ്രവർത്തകർക്കും മററുമാണ് അതു പ്രശ്നമായനുഭവപ്പെടുക. അതിനാൽ മദ്യപാനം മൂലം അയാൾക്കുണ്ടായിരിക്കുന്ന തകർച്ചയും മററാളുകൾക്കുണ്ടാകുന്ന കഷ്ടതകളും ദു:ഖവും അയാളെ ബോദ്ധ്യപ്പെടുത്തേണ്ടതുണ്ട്. സ്നേഹപൂർണ്ണമായ സമീപനംകൊണ്ട് മദ്യപന്റെ വിശ്വാസമാർജിക്കുന്ന ഒരാൾക്കു മാത്രമേ ഇതു സാദ്ധ്യമാവൂ. മദ്യപന്റെ കുടുംബാംഗങ്ങളുടെ സഹകരണവും ആവശ്യമാണ്. വൈദികർക്ക് ഈ രംഗത്ത് നന്നായി പ്രവർത്തിക്കുവാൻ കഴിയും.

ഡോക്ടറുടെയും മന:ശാസ്ത്രജ്ഞന്റെയും സഹായത്തോടെയുള്ള മദ്യപാന രോഗചികിത്സ ഫലപ്രദമാകുന്നതിനും ഒരു വൈദികന്റെ സഹായം ആവശ്യമാണ്. മദ്യപന്മാർ മിക്കവരും കുററബോധവും അപകർഷതാബോധവും പുലർത്തുന്നവരും ആത്മവിശ്വാസം കുറഞ്ഞവരുമായിരിക്കും. (മൃദുലഹൃദയരാണ് താരതമ്യേന മദ്യപാനത്തിനടിമപ്പെടുന്നവർ. അവർ മദ്യാസക്തരായ ശേഷം ക്രൂരന്മാരായി പരിണമിക്കുമെങ്കിലും) സ്നേഹത്തിനും സാന്ത്വനത്തിനുംവേണ്ടി ദാഹിക്കുന്നവരുമായിരിക്കും. ഒരു വൈദികന്റെ സാന്ത്വനങ്ങളും അംഗീകാരവും അയാളുടെ ആത്മവിശ്വാസം വർദ്ധിപ്പിക്കും. ദൈവത്തിനു സ്വീകാര്യമായ ഒരു ജീവിതം നയിക്കുവാൻ തനിക്കിനിയും സാദ്ധ്യമാണെന്ന ബോധം അയാളുടെ മനസ്സിൽ പ്രത്യാശയുടെ കിരണങ്ങൾ വീശുന്നതിനു സഹായിക്കാതിരിക്കില്ല.

മതം പ്രദാനം ചെയ്യുന്ന വിശിഷ്ടാനുഭൂതികൾ മദ്യപന് ഏററം പ്രയോജനപ്രദമാണ്. പലരും പ്രശ്നങ്ങളിൽനിന്ന് ഒളിച്ചോടുവാനാണ് മദ്യത്തെ പുല്കുന്നത്. എന്നാൽ വിശ്വാസികളുടെ ജീവിതത്തിൽ പ്രതിസന്ധികളെ നേരിടുവാനുള്ള ശക്തി പരിശുദ്ധാത്മാവിലൂടെ ലഭിക്കുന്നു എന്ന സത്യം മദ്യപന് ബോദ്ധ്യമാകണം. തന്റെ പ്രശ്നങ്ങളെ മുഴുവൻ താൻതന്നെ നേരിടേണ്ടി വരുന്നു എന്നതാണ് പലരുടേയും പ്രശ്നം. എന്നാൽ തന്നെക്കാൾ വലിയൊരു ശക്തിയുണ്ടെന്നും ആ ശക്തിയിലാശ്രയിച്ചുകൊണ്ട് പ്രശ്നങ്ങളെ നേരിടാനാവുമെന്നും ബോദ്ധ്യമാവണം. ആൽക്കഹോളിക് അനോനിമസ് എന്ന മദ്യവിമുക്ത സംഘടനയുടെ പ്രസിദ്ധമായ 12 ചുവടുവയ്പുകളിൽ രണ്ടെണ്ണം ഈ വസ്തുത അംഗീകരിക്കുന്നു.

''ഞങ്ങളെ വീണ്ടും നേരായ ജീവിതത്തിലേക്കു കൊണ്ടുവരുവാൻ ഞങ്ങളെക്കാൾ വലിയൊരു ശക്തിക്കു മാത്രമേ സാധിക്കുകയുള്ളു എന്നു ഞങ്ങൾ വിശ്വസിക്കുന്നു''.

''ഞങ്ങളുടെ നിശ്ചയങ്ങളും ആഗ്രഹങ്ങളും ജീവിതവും ഞങ്ങൾ മനസ്സിലാക്കുന്ന തരത്തിലുള്ള ദൈവത്തിന്റെ സംരക്ഷണയ്ക്കു വിട്ടുകൊടുക്കുവാൻ തീരുമാനിക്കുന്നു'' എന്നിവയാണ് ആ രണ്ടു ചുവടുകൾ.

ക്രൈസ്തവനായ മദ്യപനെ ഈ ബോദ്ധ്യത്തിലേക്കു നയിക്കുക താരതമ്യേന എളുപ്പമുള്ളതാണ്. വിശ്വാസത്തിന്റെ അഭാവമായ, അതിന്റെ ശക്തി പരീക്ഷിച്ചറിയുവാനുള്ള കഴിവില്ലായ്മയാണ് അനേകമാളുകളുടെയും പ്രശ്നം. പ്രതിസന്ധികളെ നേരിടുവാൻ വിശ്വാസം ഉപയോഗപ്പെടുത്തുമ്പോഴാണതിന്റെ ശക്തി വർദ്ധിക്കുക. ആധുനികമനുഷ്യനെ സംബന്ധിച്ചിടത്തോളം അവന്റെ മാംസപേശികൾപോലെതന്നെ ഉപയോഗിക്കാത്തതിനാൽ ദുർബലമായിപ്പോകുന്നു, വിശ്വാസവും. മതപരമായ ഇത്തരം ധാരണകളും അനുഭവങ്ങളും മദ്യപനു ബോദ്ധ്യപ്പെടുത്തിക്കൊടുക്കുന്നതിൽ വൈദികർക്ക് മുഖ്യപങ്ക്വഹിക്കുവാൻ കഴിയും.

ചികിത്സകൊണ്ട് വിമുക്തി നേടിയ മദ്യപന്റെ അനുധാവന പ്രവർത്തനം വളരെ പ്രധാനമത്രേ. അയാൾ പഴയ സാഹചര്യങ്ങളിലേക്കു മടങ്ങാതെ സൂക്ഷിക്കണം. കുടുംബപരമായ പ്രശ്ന

ങ്ങൾ ഉണ്ടായിരുന്നെങ്കിൽ അവ പരിഹൃതമാകണം. പുതിയ ഒരു കൂട്ടായ്മയിലേക്ക് അയാളെ കൊണ്ടുവരികയും അതിൽ നിലനിർത്തുകയും വേണം. മദ്യപാനം ഉപേക്ഷിച്ചതുകൊണ്ടുണ്ടായ 'ശൂന്യത' നിറയ്ക്കുവാൻ ആത്മീയമായ 'ലഹരി' പകരേണ്ടതുമാവശ്യമാണ്. പ്രാർത്ഥനായോഗങ്ങളെ ഇക്കാര്യത്തിൽ ഫലപ്രദമായി ഉപയോഗപ്പെടുത്തുവാൻ കഴിയണം.

മദ്യവിമുക്തരുടേതായ ഒരു ഗ്രൂപ്പ് രൂപീകരിച്ചാൽ വളരെ പ്രയോജനപ്രദമായിരിക്കും. പഴയ അവസ്ഥയിലേക്കു മടങ്ങാതെ നിലനിൽക്കുവാൻ അത് അവർക്കു സഹായകമാകും. മാത്രമല്ല, മദ്യപന്മാരെ മോചിപ്പിക്കുവാൻ ഇത്തരം ഗ്രൂപ്പുകൾക്കാണ് ഏററവുമധികം കഴിയുന്നത് എന്ന് അനുഭവങ്ങൾ തെളിയിച്ചിട്ടുമുണ്ട്. 'സന്തോഷത്തിനുവേണ്ടി മദ്യപിച്ചിരുന്നുവെങ്കിലും മദ്യപാനം നിർത്തിയപ്പോഴാണ് യഥാർത്ഥ സന്തോഷമുണ്ടായത്'' എന്ന അവരുടെ സാക്ഷ്യം വളരെ പ്രയോജനകരമത്രേ. ചികിത്സകർ കൂടാതെ ആത്മീയാനുഭവങ്ങൾകൊണ്ടുതന്നെ മദ്യപരെ മോചിപ്പിക്കുവാൻ ഇത്തരം കൂട്ടായ്മകൾക്കു കഴിയാറുണ്ട് എന്നതാണു വസ്തുത.

പുതിയ മദ്യപന്മാർ സമൂഹത്തിൽ ഉണ്ടാകാതെയിരിക്കുവാനുള്ള ശ്രമങ്ങളും തുല്യപ്രാധാന്യമുള്ളതാണ്. മദ്യത്തിന് സമൂഹത്തിൽ കൈവന്ന മാന്യത ഇല്ലാതെയാകേണ്ടതാവശ്യമാകുന്നു. വിവാഹം, മാമ്മോദീസാ, ഗൃഹപ്രവേശം, പെരുനാൾ മുതലായ സന്ദർഭങ്ങളിലെ മദ്യപാനം (രഹസ്യമായിട്ടായാലും) നിരുത്സാഹപ്പെടുത്തണം. സഭയിലെ ഔദ്യോഗിക പദവികളിൽ മദ്യപന്മാർ കയറിപ്പററുവാനിടയാകരുത്. ഇതിനെല്ലാം ആവശ്യമായ ഉദ്ബോധനങ്ങൾ വൈദികർ നിരന്തരമായി നല്കിക്കൊണ്ടിരുന്നാൽ കാലക്രമത്തിലെങ്കിലും ഫലമുണ്ടാകും.

സഭാംഗങ്ങൾ മദ്യവ്യവസായത്തിലേർപ്പെടുന്നതും മദ്യഷാപ്പുകൾക്കു സ്ഥലം നല്കുന്നതും കർശനമായി നിരോധിക്കണം. മദ്യനിരോധനത്തിന് സർക്കാരിനെ പ്രേരിപ്പിക്കുമാറ് സഭയിൽ അഭിപ്രായ രൂപീകരണമുണ്ടാകണം.

ഉപഭോഗ സംസ്ക്കാരം, ആഡംബരപ്രിയം, പാശ്ചാത്യ ജീവിതാനുകരണം എന്നിവയ്ക്കെതിരായി ചിന്തിക്കുവാൻ ജനങ്ങളെ പ്രേരിപ്പിക്കുകയും ലളിതജീവിതത്തിന്റെ മഹത്വം മനസിലാക്കുകയും ചെയ്യണം.

കുടുംബം സഭയുടെ ശ്രദ്ധാകേന്ദ്രമായിരിക്കണം. ശിഥിലമാകുന്ന കുടുംബങ്ങളുടെ കെട്ടുറപ്പിനാവശ്യമായ സമീപനങ്ങൾ സ്വീകരിക്കണം.

ആത്മീയ സംഘടനകളുടെ 'ആത്മീയ' വളർച്ചയ്ക്ക് വൈദികർ മുൻകയ്യെടുത്തു പ്രവർത്തിക്കണം. ഇടവകയിലെ ഓരോ അംഗത്തെയും ഇടവകവികാരി പരിചയപ്പെട്ടിരിക്കണം. 'നല്ല ഇടയൻ ആടുകളെ പേരുചൊല്ലി വിളിക്കുന്നു' എന്നാണല്ലോ. ഓരോ ഇടവകാംഗത്തിന്റെയും ഓരോകുടുംബത്തിന്റെയും പ്രശ്നങ്ങൾ മനസ്സിലാക്കുവാനും പരിഹാരങ്ങൾ നിർദ്ദേശിക്കുവാനും വൈദികന് കഴിയണം.

മദ്യപാനത്തിനെതിരായ പ്രവർത്തനങ്ങൾക്ക് നേതൃത്വം നല്കുവാൻ സഭയ്ക്ക് ഒരു പ്രത്യേക ഡിപ്പാർട്ടുമെൻറുണ്ടാവണം.

മദ്യദുരന്തങ്ങൾ ഏതു കുടുബത്തിലും ഏതു ദിവസവും സംഭവിക്കാം എന്ന നിലയിലായിക്കഴിഞ്ഞിരിക്കുന്നു, ഇന്നത്തെ സമൂഹം. അതിനാൽ അല്പവും കാത്തിരിക്കാതെ ഇപ്പോൾതന്നെ ഈ ധർമ്മയുദ്ധത്തിൽ നമുക്കു പങ്കുചേരാം. ★

## രോഗശാന്തിക്ക്



Annamma Varghese.



Ammukutty Abraham.





Mrs. and Mr. A. I. Jacob and Family.

കാര്യസാദ്ധ്യതയ്ക്ക്

Mrs. A Mathai.

# THE MISSING IMAGE OF GOD

Today nobody may openly question the need for re-examining women's position and place in the structures and programmes of Christian Churches in India. But even before the changes in structures, a corresponding change in the consciousness of both men and women on the church is needed. Structures involve People and it is up to people to realize the vision for which these structures were created. An important task of the Youth Movement and student movement is the remolding of consciousness into one that treats both sexes as equal.

The present structure of the church propagates and maintains the ideology of male domination and subordination of women that is absorbed by both men and women. Some of the concepts by which the church contributes to this oppressive structures are the following,

(a) Theology is to be written and taught by those in authority. (b) God is male. (c) There is a divine hierachy in church God—Priests—laity. (d) Women are sources of sin and temptation (e) Women must be subservient to men.

Traditional Christian Teaching on the role and place of woman in society and church is perhaps based on the creation story in Genesis and on the writings of St. Paul and St. Peter. (Genesis 2:4–25) The word help (ezer) in no way suggests a subordinate. On the contrary, it is used in the Old Testament main ly of God who helps and delivers His People. Gen:49:25:- "the God of your father who will help you". If the usage of the word 'help' is any guide, therefore, the woman was meant to be in a privileged position of being a support and blessing to the man. Both he-man and she-man are God's own image (Gen: 1:27) They are of the same species and none is a lesser being,

Paul and Peter were Jews. Paul, in particular was "educated according to the strict manner of the law of our fathers (Acts 22: 3). Even in this background he can say' there is no Jew nor Greek, there is neither slave nor free, there is neither male nor famale; for you are all one in Christ Jesus" (Gal 3;28)

Partnership between man and woman is not just in marriage. It is the divine order of creation. It was God who said "It is not good that the man should be alone" (Gen: 2;18) Thus the creation story culminated only on the creation of 'woman'. God intended the companionship of two personalities, each developing to its fullest and giving and receiving the atmost that both can share. They were both naked and not ashamed. They were in perfect communion with each other. They had nothing to conceal. They could have open communication and without any hindrance. Also they could stand unembarrassed before the gaze of God. But when they had sinned they had guilty shame; both before God and in presence of one another. Thus in an 'Inclusive Society of women and Men' is somebody denies the leadership role of women, it is because of guilty shame and it is sin. There can not be a just Society unless women achieve equality and dignity. A Christian Church can not and should not tolerate any form of discrimination on the basis of sex.

**ABRAHAM MATHEW**

The protestants and large sectors of the Roman Catholic Church in Europe, Asia and North America have recognised the legitimate desire of many women to participate in the life of the Church as free and responsible Partners. The Orthodox Churches have not felt profoundly concerned by the problem of woman's place in the Church. At this historic movement in time, women find themselves more and more in a position of greater responsibility than in the past in fields of human activity. It is for the church to examine the role and function of women within the church, true to the mystery of the human condition. A dialogue on "Women—Men Partnership

(ശേഷം 27–ാം പേജിൽ)

അൾത്താരവിചാരം (ii)

# വി. കുർബാനയിലെ ആശീർവാദങ്ങൾ

ഡോ. പുന്നൂസ് യു. പാനൂർ, കോയമ്പത്തൂർ

വി. കുർബാനയിൽ മൂന്നു പ്രാവശ്യം മൂന്നു പ്രധാന സന്ദർഭങ്ങളിൽ പട്ടക്കാരൻ ജനത്തെ ആശീർവദിക്കയും അനുഗ്രഹിക്കയും ചെയ്യുന്നതായി കാണാം. ആദ്യം പിതാവാം ദൈവത്തിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിലും, രണ്ടാമതു രക്ഷകനായ യേശുമശിഹായുടെ നാമത്തിലും, മൂന്നാമതു ത്രിത്വനാമത്തിലുമാണു ആശീർവാദങ്ങൾ നൽകുന്നത്. പരിശുദ്ധ ത്രിത്വത്തിലുള്ള വിശ്വാസം ഉറപ്പിക്കുന്നതിനും പ്രഖ്യാപിക്കുന്നതിനും ഈ ആശീർവാദങ്ങളെക്കുറിച്ചുള്ള പഠനം നമ്മെ സഹായിക്കുന്നു.

വി. കുർബാന യഥാർത്ഥത്തിൽ ആരംഭിക്കുന്നതും രണ്ടാം ഭാഗത്തോടുകൂടിയാണ്. ഈ ഭാഗത്തിനു വിശ്വാസികൾക്കുവേണ്ടിയുള്ള വി. കുർബാന (Holy Qurbana of the Faithful) എന്നു പറയുന്നു. വി. കുർബാനയുടെ ഒന്നാം ഭാഗത്തു വിശ്വാസം പഠിച്ചു വി. മാമോദീസാ സ്വീകരിക്കുവാൻ ഒരുങ്ങുന്നവർക്കും പങ്കെടുക്കാം. എന്നാൽ സമാധാനചുംബനത്തോടെ ആരംഭിക്കുന്ന രണ്ടാം ഭാഗത്തിൽ നിഖ്യാ വിശ്വാസപ്രമാണത്തിൽ വിശ്വസിച്ചു ഏററു പറയുന്നവരും വി. മാമ്മോദീസാ വഴി യേശുമശിഹായെ രക്ഷകനായി സ്വീകരിക്കയും പരിശുദ്ധ റൂഹായുടെ ആവാസം ലഭിക്കുകയും ചെയ്തവർക്കു മാത്രമേ പങ്കെടുക്കുവാൻ അനുവാദമുള്ളു.

വിശുദ്ധ കുർബാനയുടെ രണ്ടാം ഭാഗത്തു രണ്ടാം അദ്ധ്യായത്തിന്റെ ആരംഭത്തിലാണു പട്ടക്കാരൻ നൽകുന്ന ആദ്യത്തെ ആശീർവാദം. വി. കുർബാനയിലെ മർമ്മഭാഗത്തേക്കു നാം പ്രവേശിക്കുന്ന സന്ദർഭമാണിത്. 'ഭംഗിയോടും ഭയത്തോടും വണക്കത്തോടും വെടിപ്പോടും വിശുദ്ധിയോടും സ്നേഹത്തോടും സത്യവിശ്വാസത്തോടും നല്ല ദൈവഭക്തിയോടും കൂടി' പട്ടക്കാരൻ ദൈവതിരുമുമ്പാകെ അണയ്ക്കുന്ന ജീവനുള്ള ബലിയിൽ സംബന്ധിക്കുവാൻ നാം ഒരുങ്ങിയിരിക്കയാണ്. ഈ സന്ദർഭത്തിൽ പട്ടക്കാരൻ വലതു കൈ തബ്ലൈത്താമേൽ വച്ച് രഹസ്യങ്ങളിൽനിന്നു ശക്തി പ്രാപിച്ചുകൊണ്ട് ആദ്യം കുരിശുവരച്ച ശേഷം വടക്കുവശത്തേക്കും തെക്കുവശത്തേക്കും വരയ്ക്കുന്നു. അനന്തരം പടിഞ്ഞാറോട്ടു തിരിഞ്ഞു ജനങ്ങളുടെ നേരെ മൂന്നു പ്രാവശ്യം കുരിശടയാളം വരച്ചുകൊണ്ട് താഴെ പറയുംപ്രകാരം ആശീർവദിക്കുന്നു.

'പിതാവാം ദൈവത്തിന്റെ സ്നേഹവും, ഏകപുത്രന്റെ കൃപയും, പരിശുദ്ധാത്മാവിന്റെ സംബന്ധവും ആവാസവും, എന്റെ സഹോദരങ്ങളെ! നിങ്ങളെല്ലാവരിലും എന്നേക്കും ഉണ്ടായിരിക്കട്ടെ".

ഈ ആശീർവാദം വി. പൗലോസ് ശ്ലീഹാ കൊരിന്തിലെ സഭയ്ക്കു നൽകുന്ന അപ്പോസ്തോലിക ആശീർവാദത്തിന്റെ രൂപഭേദമാണ്. 'കർത്താവായ യേശുക്രിസ്തുവിന്റെ കൃപയും ദൈവത്തിന്റെ സ്നേഹവും, പരിശുദ്ധാത്മാവിന്റെ കൂട്ടായ്മയും നിങ്ങളെല്ലാവരോടുംകൂടി ഉണ്ടായിരിക്കട്ടെ' (2 കൊരി. 13: 12). എല്ലാ ക്രിസ്തീയ സഭകളിലും പരസ്യാരാധനയിൽ സാർവത്രികമായി ഉപയോഗിക്കുന്ന ആശീർവാദമാണിത്. ക്രിസ്തീയ രക്ഷയുടെ മഹത്തായ അനുഭവങ്ങളെ ഇതു വ്യക്തമാക്കുകയും പരിശുദ്ധ ത്രിത്വത്തിലുള്ള വിശ്വാസത്തെ അസന്നിഗ്ദ്ധമായി പ്രഖ്യാപിക്കുകയും ചെയ്യുന്നു. (പരിശുദ്ധനായ പൗലോസിന്റെ പ്രാർത്ഥനകൾ – ഫാ. ററി. ജെ. ജോഷ്വാ പുറം 37).

രണ്ടാമത്തെ ആശീർവാദം തുബ്ദേനുകൾക്കു ശേഷം കർത്താവിന്റെ കഷ്ടാനുഭവം ഉയിർപ്പ് എന്നിവ അനുസ്മരിച്ചുകൊണ്ട് 'ഖണ്ഡിപ്പ് ശുശ്രൂഷ' നടത്തുന്നതിനായി തിരശീല ഇടുന്നതിനു മുമ്പായി നൽകുന്നു. പട്ടക്കാരൻ വലതു കൈ പീലാസാമേൽ സ്പർശിച്ചു സ്വയമായിട്ടും ഇരുവശങ്ങളിലേക്കും കുരിശുവരച്ചശേഷം ജനത്തിന്റെ നേരെ തിരിഞ്ഞു മൂന്നു കുരിശടയാളങ്ങൾ വരച്ചുകൊണ്ടു ആശീർവദിക്കുന്നു.

'വലിയവനും നമ്മുടെ രക്ഷകനുമായ യേശുമിശിഹായാകുന്ന ദൈവത്തിന്റെ കരുണ എന്റെ സഹോദരങ്ങളേ! നിങ്ങളെല്ലാവരോടും കൂടെ എന്നേക്കും ഉണ്ടായിരിക്കട്ടെ'.

മൂന്നാമത്തെ ആശീർവാദം കർത്താവിന്റെ സ്വർഗ്ഗാരോഹണത്തെ അനുസ്മരിപ്പിക്കുന്ന രഹസ്യങ്ങളുടെ ആഘോഷത്തിനു മുമ്പായി നടത്തുന്നു. വി. കുർബാനയിലെ ഏററവും മഹനീയമായ സന്ദർഭമാകുന്നു ഇത്. വി. കുർബാന അനുഭവിക്കുന്നതിനായി നാം ഒരുങ്ങുകയാണ്. ഭയത്തോടും വിറയലോടുംകൂടി ആണ് നാം വി. കുർബാനയെ സമീപിക്കുന്നത്. വിശുദ്ധിയുള്ളവർക്കു മാത്രം നൽകപ്പെടുന്ന വിശുദ്ധതകളാണ് വി. ത്രോണോസിൽ ഇരിക്കുന്നത്. ആ സ

ന്ദർഭത്തിൽ പട്ടക്കാരൻ വലതുകൈ കാസാമേൽവച്ച് സ്വയം കുരിശുവരച്ചു ഇരു വശങ്ങളിലേക്കും കുരിശടയാളം വരച്ചശേഷം, ജനങ്ങളുടെ നേരെ തിരിഞ്ഞു മൂന്നു കുരിശടയാളങ്ങൾ വരച്ചുകൊണ്ട് ആശീർവദിക്കുന്നു.

'പരിശുദ്ധവും മഹനീയവും സൃഷ്ടിയല്ലാത്ത സ്വയംഭൂവും അനാദ്യന്ത്യവും വന്ദ്യവും സാരാംശത്തിൽ ഒന്നായിരിക്കുന്നതുമായ ത്രിത്വത്തിന്റെ കൃപയും കരുണയും എന്റെ സഹോദരങ്ങളേ! നിങ്ങളെല്ലാവരോടുംകൂടെ എന്നേക്കും ഉണ്ടായിരിക്കട്ടെ".

ആദ്യത്തെ ആശീർവാദത്തിൽ തബലൈത്താമേലും രണ്ടാമത്തേതിൽ പീലാസമേലും മൂന്നാമത്തേതിൽ കാസാമേലും പട്ടക്കാരൻ വലതുകരം വച്ചു ശക്തി പ്രാപിച്ചശേഷമാണു ആശീർവാദങ്ങൾ നടത്തുന്നത്. തബലീത്തായും പീലാസായും കാസായും ശക്തിയുടെ ഉറവിടങ്ങളാണ്.

ബലിപീഠത്തിന്റെ ചെറിയ രൂപമാകുന്നു തബലീത്താ. മദ്ബഹായുടെയും തബലീത്തായുടെയും ശുദ്ധീകരണം ഒരേപ്രകാരം നടത്തുന്നു. രണ്ടിലും വി. മൂറോൻ പുരട്ടുകയും വി. ത്രിത്വനാമം എഴുതുകയും ചെയ്യുന്നു. രണ്ടും മേല്പട്ടക്കാർ മാത്രം കൂദാശ നടത്തുകയും പട്ടക്കാർ മാത്രം ഉപയോഗിക്കുകയും ചെയ്യുന്നു. കാസായും പീലാസായും തബലൈത്താമേൽവച്ചു മാത്രമേ വി. കുർബാന അനുഷ്ഠിക്കാവൂ എന്നാകുന്നു നിയമം.

അതുപോലെ, പീലാസായിൽ അപ്പവും കാസായിൽ വീഞ്ഞും വയ്ക്കുന്നു. പരിശുദ്ധാത്മാവിന്റെ ആവാസത്താൽ അപ്പം കർത്താവിന്റെ ശരീരമായും വീഞ്ഞു കർത്താവിന്റെ രക്തമായും തീരുന്നു. അങ്ങനെ കർത്താവിനെ ഉൾക്കൊള്ളുന്ന തബലീത്താമേലും പീലാസാ കാസാ എന്നിവയിലും നിന്നു ശക്തി ആർജിച്ചു ത്രിത്വനാമത്തിൽ പട്ടക്കാരൻ ആശീർവദിക്കുമ്പോൾ ദൈവം നമ്മുടെമേൽ ഇറങ്ങി വസിക്കുന്നതായി നാം ധ്യാനിക്കുകയും ദൈവാത്മശക്തി ഉൾക്കൊള്ളുകയും ചെയ്യണം.

മേല്പറഞ്ഞ മൂന്നു ആശീർവാദങ്ങളും അർത്ഥവത്താണ്. ദൈവത്തിന്റെ അളവില്ലാത്ത സ്നേഹമാണു തന്റെ പുത്രനെ ലോകത്തിലേക്കു അയച്ചത്. 'തന്റെ ഏകജാതനായ പുത്രനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കേണ്ടതിനു ദൈവം അവനെ നൽകുവാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ചു' (യോഹ. 3: 16). യേശുക്രിസ്തു വെളിപ്പെടുത്തിയതു ദൈവത്തിന്റെ സ്നേഹമാണ്. ക്രിസ്തുവിന്റെ ജീവിതം ഉപദേശങ്ങൾ തന്റെ കാൽവറിയിലെ ത്യാഗം എന്നിവയെല്ലാം താൻ എത്രമാത്രം നമ്മെ സ്നേഹിക്കുന്നു എന്നു വെളിപ്പെടുത്തുന്നു. ആ സ്നേഹത്തിന്റെ ആഴം മനസ്സിലാക്കുവാൻ നാം ക്രിസ്തുവിൽ അലിഞ്ഞുചേരണം.

അതുപോലെ ദൈവപുത്രനായ യേശുക്രിസ്തുവിന്റെ കൃപ നമുക്കു ആവശ്യമാണ്. ക്രിസ്തുവിന്റെ കൃപയാണു നമ്മെ രക്ഷാനുഭവത്തിലേക്കു നയിക്കുന്നത്. നാം അർഹിക്കാത്ത രക്ഷ പുത്രൻതമ്പുരാൻ നമുക്കു നൽകിയിരിക്കുന്നു. ധൂർത്തുപുത്രനോടു പിതാവു കാണിക്കുന്ന ഔദാര്യവും വാത്സല്യവുംപോലെ നമ്മുടെ അകൃത്യങ്ങളെ ക്ഷമിക്കുവാനും നമ്മെ തന്റെ സ്വന്തത്തിലേക്കു ചേർക്കുന്നതിനും യേശുക്രിസ്തുവിനു കരുണ തോന്നിയിരിക്കുന്നു. നമ്മെ സമ്പന്നരാക്കുവാൻ താൻ ദരിദ്രനായിത്തീർന്നു; നമ്മെ രക്ഷിക്കുവാൻ നാം ഏൽക്കേണ്ടിയിരുന്ന ശിക്ഷ താൻ സ്വയം ഏററു.

ക്രിസ്തുവിന്റെ കരുണയും നമുക്കു വളരെയധികം വേണ്ടിയിരിക്കുന്നു. 'കരുണയുള്ളവർ ഭാഗ്യവാന്മാർ അവർക്കു കരുണ ലഭിക്കും എന്നു താൻ പഠിപ്പിക്കയും കാണിച്ചുകൊടുക്കയും ചെയ്തു. തന്റെ ജീവിതംതന്നെ കരുണാമയമായിരുന്നു. രോഗികളോടുള്ള തന്റെ മനസലിവ് പ്രസിദ്ധമാണല്ലൊ. ആവശ്യക്കാർക്കു സഹായം നൽകുവാൻ, ദുഃഖത്തിലിരിക്കുന്നവരെ ആശ്വസിപ്പിക്കുവാൻ, രോഗികളെ സൗഖ്യപ്പെടുത്തുവാൻ, മരിച്ചവരെ ഉയിർപ്പിക്കുവാൻ താൻ എപ്പോഴും തയ്യാറായിരുന്നു. നമ്മുടെ ജീവിതത്തിനു താങ്ങും തണലുമായിരിക്കുന്നതു ആ കരുണയാകുന്നു.

നമ്മുടെ ജീവിതം അർത്ഥപുഷ്ടവും ആനന്ദപ്രദവുമാകുന്നതിനു പരിശുദ്ധാത്മാവിന്റെ കൂട്ടായ്മ (ആവാസവും സംബന്ധവും) ഉണ്ടായിരിക്കണം. നമ്മിലുള്ള എല്ലാവിധ ചേരിതിരിവുകളും ഇല്ലാതാകുന്ന അനുഭവമാകുന്നു കൂട്ടായ്മ (Fellowship). ക്രിസ്തുവേശുവിൽ പണ്ഡിതനെന്നോ പാമരനെന്നോ, ധനവാനെന്നോ ദരിദ്രനെന്നോ, പട്ടണവാസിയെന്നോ, വെളുത്തവനെന്നോ കറുത്തവനെന്നോ യാതൊരു വ്യത്യാസവുമില്ല. എല്ലാവരും സമന്മാരും തുല്യരും സ്വതന്ത്രരുമാകുന്നു. ക്രിസ്തുവിനോടുള്ള ബന്ധത്തിൽ എല്ലാവിധ ചേരിതിരിവുകളും അവസാനിക്കുന്നു.

വി. കുർബാനയിൽ സംബന്ധിച്ചു മടങ്ങുന്നതു, വന്നതുപോലെയല്ല. ദൈവത്തിന്റെ അതിരററ സ്നേഹത്തെക്കുറിച്ചും ക്രിസ്തുവേശുവിന്റെ കൃപയെയും കരുണയെയും കുറിച്ചും പരിശുദ്ധ റൂഹായുടെ കൂട്ടായ്മയിൽ സന്തോഷിച്ചു വേണം നാം മടങ്ങുവാൻ. അതു നമ്മുടെ ഇടയിൽ ഐക്യവും യോജിപ്പും സമാധാനവും സന്തോഷവും വർദ്ധിക്കുവാനും ഒരുമനപ്പെട്ടു ഏകമനസ്സുള്ളവരായി ജീവിക്കുന്നതിനും സഹായിക്കും. വി. പൗലോസ് ശ്ലീഹായുടെ വചനങ്ങളെ ശ്രദ്ധിക്കുക: സ്നേഹത്തിന്റെ വല്ല ആശ്വാസവും ഉണ്ടെങ്കിൽ വല്ല ആർദ്രതയും മനസ്സലിവും ഉണ്ടെങ്കിൽ നിങ്ങൾ ഏകമനസ്സുള്ളവരായി ഏകസ്നേഹം പൂണ്ട് ഐകമത്യപ്പെട്ടു ഏകാഭിപ്രായമുള്ളവരായി ഇങ്ങനെ എന്റെ സ്നേഹം പൂർണ്ണമാക്കുവിൻ'' (ഫിലി 2:1)



# 'സ്ത്രീ അബലയോ തബലയോ'?

റോസം, ററി. തലവൂർ

ക്രിസ്തീയവീക്ഷണത്തിൽ സ്ത്രീ അബലയോ? തബലയോ? സ്ത്രീക്ക് ഇത്ര വലിയ ദു:ഖം ആരു കൊടുത്തു? ആരുചെയ്ത പാപത്തിന്റെ ഫലം? നമുക്കു ചിന്തിക്കാം. ക്രിസ്തീയജീവിതം എന്നാൽ ക്രിസ്തുവിനെ സ്നേഹിക്കുക, അവന്റെ കല്പനകൾ അനുസരിച്ച് അവന്റെ ഇഷ്ടം നിറവേറ്റുക (Love God and do what you want) കുടുംബജീവിതം എന്നാൽ കുടുംബത്തെ സ്നേഹിക്കുക, കുടുംബത്തിൽ വസിക്കുന്നവരുടെ ഇഷ്ടം നിറവേറ്റുക. ആദാം ആദ്യം നിർമ്മിക്കപ്പെട്ടു, പിന്നെ ഹവ്വ; സ്ത്രീ പുരുഷന്റെ തേജസ് ആകുന്നു, പുരുഷൻ സ്ത്രീയിൽനിന്നല്ലല്ലോ സ്ത്രീ പുരുഷനിൽനിന്നല്ലോ ഉണ്ടായത്. പുരുഷൻ സ്ത്രീക്കായിട്ടല്ല സ്ത്രീ പുരുഷനായിട്ടല്ലൊ സൃഷ്ടിക്കപ്പെട്ടത്. ആദാം അല്ല, സ്ത്രീ അത്രേ വഞ്ചിക്കപ്പെട്ടു ലംഘനത്തിൽ അകപ്പെട്ടത്. എന്നാൽ വിശ്വാസത്തിലും സ്നേഹത്തിലും വിശുദ്ധീകരണത്തിലും സുബോധത്തോടെ പാർക്കുന്നു എങ്കിൽ അവൾ മക്കളെ പ്രസവിച്ചു രക്ഷ പ്രാപിക്കും. അതെ, യഹോവയായ ദൈവം നരനിൽ നിന്നു നരനുവേണ്ടി നാരിയെ ഉണ്ടാക്കി. സർവ്വശക്തനായ ദൈവം ആദാമിനെ സൃഷ്ടിച്ചതുപോലെ 'സ്ത്രീ ഉണ്ടാകട്ടെ' എന്നു കല്പിച്ചാൽ മതിയായിരുന്നല്ലൊ.

തെററു മനുഷ്യസഹജമാണ്, പക്ഷേ പുരുഷനായാലും സ്ത്രീയായാലും തെററു ചെയ്യുന്നവർ ചെയ്തതു തെററാണെന്ന് സമ്മതിക്കണം. റിച്ചാർഡ് സെസിൽ ഓർമ്മിപ്പിക്കന്നു. 'Tha first step to knowledge is to know you are ignorant. കുടുംബജീവിതത്തിൽ ഒരു പരസ്പരധാരണ (Mutual understandings) അത്യന്താപേക്ഷിതമാണ്. ഇന്ന് സ്ത്രീക്കുണ്ടാകുന്ന പീഢനങ്ങളേക്കാൾ സ്ത്രീയുണ്ടാക്കുന്ന പീഢനങ്ങളാണ് അധികവും എന്ന കാര്യം നാം വിസ്മരിച്ചുകളയരുത്. 'ഭർത്താവ് ജീവിച്ചിരിക്കുന്ന കാലത്തോളം സ്ത്രീ ബന്ധിക്കപ്പെട്ടിരിക്കുന്നു' (1 കൊരി. 7: 39). ഇന്നത്തെ കുടുംബ കലഹങ്ങളുടെ ഏകകാരണം സ്ത്രീയുടെ ലൈസൻസില്ലാത്ത ഈ നാവല്ലേ? യാക്കോബ് 3: 5–ൽ പറയുന്നു 'കുറഞ്ഞ തീ എത്ര വലിയ കാടു കത്തിക്കുന്നു. നാവും ഒരു തീ തന്നെ'. നാവിനെയൊ മനുഷ്യർക്കാർക്കും മരുക്കാവതല്ല. 'A wound from a a tongue is worse than a wound from a Sword, for the latter affects only the body, the former spirit'' എന്നാണ് പൈതഗോറസിന്റെ അഭിപ്രായം. ലാവണ്യമുള്ള സ്ത്രീ മാനം രക്ഷിക്കുന്നു (സദൃ. 11: 16), സാമർത്ഥ്യമുള്ള സ്ത്രീ ഭർത്താവിനു കിരീടം എന്ന് നാം വായിക്കുന്നുണ്ടല്ലൊ.

ജീവിതം റോസാപൂക്കൾകൊണ്ടുള്ള ഒരു മെത്തയല്ല എന്ന് മദർ തെരേസാ ഉദ്ബോധിപ്പിക്കുന്നു. സന്തോഷത്തിനും സന്താപത്തിനും തുല്യ പ്രാധാന്യം കൊടുത്ത്, എല്ലാ പ്രയാസങ്ങളേയും പ്രതിബന്ധങ്ങളേയും ക്ഷമയോടെ ധൈര്യത്തോടെ നേരിടണം. ക്ഷമയേക്കാൾ ഉത്കൃഷ്ടവും വിശാലവുമായ ഒരനുഗ്രഹം ദൈവത്തിൽനിന്ന് ആർക്കും ലഭിക്കുന്നില്ല എന്ന് വി. ബുറാൻ അനുശാസിക്കുന്നു. ''Our patience will achieve morthan our force'' സ്ത്രീയെ യൗവ്വനകാലത്തു നിന്റെ സ്രഷ്ടാവിനെ ഓർത്തുകൊണ്ട് (ഉത്തമ. 12: 1) ഭർത്താക്കൻമാർക്ക് കീഴടങ്ങിയിരിക്കുക (1 പത്രോ. 3: 1). മഹാത്മഗാന്ധിജിയുടെ വാക്കുകൾ ശ്രദ്ധിക്കൂ. ''We must always listen to criticism of our faults and failings, never to our praises''. 'സ്ത്രീകളിൽ ജ്ഞാനമുള്ളവരം തന്റെ വീടു പണിയുന്നു. ഭോഷത്വമുള്ളവളോ അതു സ്വന്ത കൈകളാൽ പൊളിച്ചുകളയുന്നു' (സദൃ. 14: 1) എന്നും എനിക്കു പ്രിയമുള്ളവരെ ഒക്കെയും ഞാൻ ശാസിക്കയും ശിക്ഷിക്കയും ചെയ്യുന്നു (വെളി. 3: 19) എന്നും വി. വേദപുസ്തകം നമ്മെ പഠിപ്പിക്കുന്നു.

ഒരുപക്ഷെ സ്ത്രീ സമൂഹത്തിൽ അവഗണിക്കപ്പെട്ടേക്കാം, അവഹേളിക്കപ്പെട്ടേക്കാം, വിമർശിക്കപ്പെട്ടേക്കാം. സോക്രട്ടീസ് നമ്മെ ആശ്വസിപ്പിക്കുന്നു. ''Uncriticized life is not worthliving'' സമാധാനവും സന്തോഷവും സമത്വവും നാം ആഗ്രഹിക്കുന്നു എങ്കിൽ ശുദ്ധമായ കൈകളാൽ കുടുംബത്തിനും സമൂഹത്തിനും സമാധാനം ഉണ്ടാക്കിക്കൊടുത്ത് ക്രിസ്തീയ പാതയിൽ സഞ്ചരിക്കണം. സ്വന്തം പ്രവർത്തികളുടെ പേരിൽ പ്രശംസയോ നന്ദിയോ പ്രതീക്ഷിക്കുന്നവർ ക്രിസ്തീയ പാതയിലായിരിക്കില്ല സഞ്ചരിക്കുന്നത്. തന്നിലേക്കുതന്നെ ആകർഷിക്കുന്ന നന്മ ക്രിസ്തീയ നന്മയല്ല. മററുള്ളവർ നമ്മോട് എങ്ങനെ പെരുമാറണമെന്ന് നാം ആഗ്രഹിക്കുന്നുവോ അപ്രകാരം നാമും മററുള്ളവരോടു പെരുമാറുക. (Give respect and take respect). സന്തോഷം ആരുടെയും സ്വന്തമല്ല Happiness'is not our possession it is really a state of mind. 'സ്വന്തം

# നിരർത്ഥയാനം

മിഥ്യയാം മോദങ്ങളിൽ മത്താടും മനസ്സുനിൻ
നിത്യ സ്തുതി സ്വനങ്ങൾ മറക്കുമെങ്കിൽ,
ദുഃഖങ്ങളില്ലാ നെഞ്ചിൽ
ഭക്തി മുളയ്ക്കില്ലെങ്കിൽ,
ഭക്ത ദുഃഖത്തിൻ വിത്തു വിതയ്ക്കുകെന്നിൽ.

വിത്തമിത്ര കളത്രപുത്ര സുഖഭോഗങ്ങൾ
വ്യർത്ഥം ഗ്രസിച്ചുപോയെൻ കൊഴിഞ്ഞകാലം;
വിട്ടിട്ടു പോകേണ്ടവയൊക്കെയും നേടുവാനെൻ
യത്നയാമങ്ങളെ ഞാൻ നിരർത്ഥമാക്കി.

സത്യമാം നിത്യാനന്ദം ഇക്ഷിതി തരില്ലെങ്കിൽ
കഷ്ടമിഹത്തിൽ മനം ലയിച്ചതോർത്താൽ;
കർത്താ, നിൻ നിനവില്ലാ സൃഷ്ടി —
ഞാനായിടാതെൻ
ചിത്തത്തിൽ വ്യഥകളെ കാവലാക്കൂ നീ.

**സാമുവേൽ, കൂടൽ**

---

വാതിലിനു മുമ്പിൽ എല്ലാവരും തൂത്തു വാരട്ടെ എങ്കിൽ ലോകം മുഴുവനും വൃത്തിയാകും' എന്നാണ് ഗെഥേ നമ്മെ പഠിപ്പിക്കുന്നത്. നമ്മെക്കാൾ ശ്രേഷ്ഠരെ നോക്കി പ്രയാസപ്പെടാതെ നമ്മെക്കാൾ താഴ്ന്നവരെ നോക്കി സമാധാനിക്കണം. **I was unhappy without shoes till I saw a man without legs** എന്നു നമുക്കു പറയുവാൻ കഴിയണം.

വിക്ടർ ഹ്യൂഗോയുടെയും സോക്രട്ടീസിന്റെയും രാമാനുജന്റെയും ജീവിതത്തിൽ സ്ത്രീക്കുള്ള പങ്ക് സ്തുത്യർഹമാണ്. വിക്ടർ ഹ്യൂഗോ തന്റെ പ്രിയതമയോടു പറയുന്നു. 'നീ മരിച്ചാലും ഞാൻ നിന്നെ സ്നേഹിക്കും. ഞാൻ മരിച്ചാലും ആ സ്നേഹം നിലനിൽക്കും'. ഒരു സ്ത്രീയുടെ സൗന്ദര്യത്തെക്കാൾ സ്വഭാവം പ്രാധാന്യമർഹിക്കുന്നു. 'വിവേകമില്ലാത്ത സുന്ദരി പന്നിയുടെ മൂക്കിലെ പൊൻമൂക്കുത്തിപോലെയാകുന്നു എന്ന് സദൃ. 11: 22-ൽ പറയുന്നു. പ്രശസ്ത റഷ്യൻ എഴുത്തുകാരൻ ആന്റൺ ചെക്കോവ് തന്റെ നാടകത്തിൽ സൂചിപ്പിക്കുന്നു. 'പൂച്ചയ്ക്കു കൊമ്പു മുളയ്ക്കുന്ന കാലത്തു മാത്രമേ സുന്ദരിയിൽ സ്വഭാവശുദ്ധി കാണാനാവൂ.

**"When wealth is lost nothing is lost**
**When health is lost something is lost**
**When character is lost everything is lost".**

പല സ്ത്രീകളും ഇന്ന് ഏതു പ്രതികൂലസാഹചര്യങ്ങളേയും നേരിടുന്നത് ആത്മഹത്യയിൽ കൂടെയാണ്. ഒരു നിമിഷം ചിന്തിക്കൂ. ക്രിസ്തുദേവന്റെ വാക്കുകൾ ഓർമ്മിക്കൂ. നീ സകലവും നേടുകയും നിന്റെ ജീവനെ നഷ്ടമാക്കിക്കളയുകയും ചെയ്താൽ എന്തു പ്രയോജനം? ഷേക്സ്പിയർ ഹാംലെറ്റിൽ ഇപ്രകാരം പറയുന്നുണ്ട്. **"One must not of his free will to end his life". you must create your own happiness.**

സ്ത്രീധന മരണവും സ്ത്രീപീഡനവും അനുദിനം വർദ്ധിച്ചുവരുന്ന ഈ കാലഘട്ടത്തിൽ അബല തബലയാകാതെ; സഹധർമ്മിണി അധർമ്മിണിയാകാതെ; നാരി നരിയാകാതെ; സ്ത്രീ ശ്രീയാകാതെ; ഇന്നത്തെ മരുമകളാണ് നാളത്തെ അമ്മായിയമ്മ എന്നോർത്ത് ഉത്തരവാദിത്തബോധത്തോടെ പ്രവർത്തിക്കുക. ★

---

# ക്രൈസ്തവ സഭാചരിത്രത്തിലെ സ്ഥലനാമങ്ങൾ—പുരാതനവും ആധുനികവും

വർഗീസ് ജോൺ, തോട്ടപ്പുഴ

ക്രൈസ്തവ സഭാചരിത്രത്തിൽ പ്രാധാന്യമുളള പല പട്ടണങ്ങളും ഇന്ന് തുർക്കി (Turkey) യിലാണ്. പൗരസ്ത്യ സഭയുമായി ബന്ധപ്പെട്ട ചില പട്ടണങ്ങൾ ഇറാക്കി (Iraq)ലും. അവയിൽ പലതും പുതിയ പേരുകളിലാണ് ഇന്ന് അറിയപ്പെടുന്നത്. ചില പട്ടണങ്ങൾ ഇന്നില്ല; നാശാവശിഷ്ടങ്ങൾ മാത്രമാണുള്ളത്. തുർക്കിയിലുള്ള ചില പട്ടണങ്ങളുടെ പഴയതും പുതിയതുമായ പേരുകൾ താഴെ കൊടുക്കുന്നു.

| | | |
|---|---|---|
| നിഖ്യാ (Nicaea) | — | ഇസ്നിക് (Iznik) |
| കുസ്തന്തിനോപ്പോലീസ്/കോൺസ്റ്റാന്റിനോപ്പിൾ (Constantinople) | — | ഇസ്റ്റാൻബുൾ (Istanbul) |
| കൽക്കദോനിയാ/കാൽസിഡോൻ (Chalcedon) | — | കാഡിക്കോയ് (Kadikoy) |
| അന്ത്യോഖ്യാ (Antioch) | — | അൻറാക്കിയാ (Antakya) |
| സ്മിർണ്ണാ (Smyrna) | — | ഇസ്മീർ (Izmir) |
| കൈസറിയാ (Caesarea) | — | കൈസെറി (Kayseri) |
| ഉറഹാ/എഡേസാ (Edessa) | — | ഉർഫാ (Urfa) |
| ആമീദ് (Amida) | — | ഡയാർബാക്കിർ (Diyar bakir) |
| നിസിബിസ് (Nisibis) | — | നുസൈബിൻ (Nusaybin) |

A D 330–നു മുമ്പ് കോൺസ്റ്റാന്റിനോപ്പിളിന്റെ പേര് ബൈസാന്റിയ (Byzantium) എന്നായിരുന്നു. 1930–ലാണ് ഇസ്റ്റാൻബുൾ എന്ന പേര് മാററിയത്. കാൽസിഡോൻ (കാഡിക്കോയ്) ഈ നഗരത്തിന്റെ ഒരു ഭാഗംതന്നെയാണ്. ബോസ്ഫറസ് കടലിടുക്ക് (Bosporus Strait) ഇവയെ തമ്മിൽ വേർതിരിക്കുന്നു. വടക്കുപടിഞ്ഞാറൻ തുർക്കിയിൽതന്നെ ഇസ്താൻബുളിന് 90 കി. മീ. തെക്കുകിഴക്കാണ് നിഖ്യാ (ഇസ്നിക്). തുർക്കിയുടെ തെക്ക്–മദ്ധ്യഭാഗത്ത് മെഡിററേനിയൻ തീരത്തുനിന്ന് 32 കി. മീ. ഉള്ളിൽ സിറിയൻ അതിർത്തിയോടടുത്താണ് അന്ത്യോഖ്യാ (അൻറാക്കിയാ). തുർക്കിയുടെ പടിഞ്ഞാറുഭാഗത്തുള്ള ഇസ്മീർ (സ്മീർണ്ണ) പ്രവിശ്യയിൽ സെൽജക്ക് എന്ന ചെറിയ പട്ടണത്തിനു സമീപം കെയ്സ്ററർ നദിയുടെ തെക്കേക്കരയിൽ നദീമുഖത്തുനിന്ന് അഞ്ച് കി. മീ. ഉള്ളിലായിട്ടായിരുന്നു എഫേസൂസി (Ephesus) ന്റെ സ്ഥാനം. മർദ്ദിൻ (Mardin) മിദിയാത്ത് (Midyat) എന്നീ പട്ടണങ്ങൾ തുർക്കിയിൽ അതേപേരിൽതന്നെ അറിയപ്പെടുന്നു. നോഹയുടെ പെട്ടകം ഉറച്ച അറാറാത്ത് പർവ്വതം (Mt· Ararat) തുർക്കിയുടെ വടക്കുകിഴക്കുഭാഗത്താണ്. മുമ്പ് അർമേനിയാ (Armenia)യുടെ ഭാഗമായിരുന്നു ഈ പ്രദേശം. പഴയ അർമേനിയായുടെ കുറെ ഭാഗങ്ങൾ ഇന്ന് തുർക്കിയിലും ഇറാനിലുമാണ്.

പൗരസ്ത്യസഭയുടെ പ്രധാന കേന്ദ്രമായ സെലൂക്യ–സ്റ്റെസിഫൺ (Seleucia-Ctesiphon), ഇറാക്കിൽ ബാഗ്ദാദിന് 32 കി.മീ. തെക്ക് ടൈഗ്രസ് നദിയുടെ ഇരുകരകളിലായിട്ടായിരുന്നു സ്ഥിതിചെയ്തിരുന്നത്. ഇതേനദിയുടെ തീരത്ത് മൂസലിനു (Mosul) മറുകരയിലായിരുന്നു നിനവാ (Nineveh)യുടെ സ്ഥാനം. മഫ്രിയാനേററിന്റെ ആസ്ഥാനമായിരുന്ന തിഗ്രീസ്, ബാഗ്ദാദിന് 165 കി. മീ. വടക്ക് അൽപ്പം പടിഞ്ഞാറേക്കുമാറി ടൈഗ്രീസ് നദിയുടെ തീരത്തുള്ള തിഗ്രിത്ത് (Tikrit) ആണ്. ബാഗ്ദാദിന് 90 കി. മീ. തെക്ക് യൂഫ്രട്ടീസ് (Euphrates) നദിയുടെ ഒരു ശാഖയുടെ കരയിൽ ഇപ്പോഴത്തെ ഹില്ലാ (Hilla)യ്ക്ക് തൊട്ടു വടക്കായിരുന്നു ബാബിലോൺ (Babylon) അഥവാ ബാബേൽ (Babel). മെസപ്പൊട്ടോമിയ, ബാബിലോണിയ, അസീറിയ തുടങ്ങിയ പ്രദേശങ്ങളുടെ ഭാഗങ്ങൾ ചേർന്നതാണ് ഇന്നത്തെ ഇറാക്ക്.

പുരാതന പാത്രിയർക്കേററിന്റെ ആസ്ഥാനമായ അലക്സാന്ത്രിയ (Alexandria) ഈജിപ്റ്റിലാണ്. അന്ത്യോഖ്യാ, സെലൂക്യാ, (സെലീഷ്യാ) കൈസറിയാ എന്നീ പേരുകളുള്ള ഒന്നിലധികം പട്ടണങ്ങൾ പുരാതനകാലത്തുണ്ടായിരുന്നു. അവയിൽ ക്രൈസ്തവ സഭാചരിത്രവുമായി കൂടുതൽ ബന്ധപ്പെട്ട പട്ടണങ്ങളുടെ കാര്യമാണ് ഇവിടെ കൊടുത്തിരിക്കുന്നത്.

# വംശനാശത്തിനെതിരെ പ്രതികരിക്കൂ

1948 ജനുവരി 18–ലെ ഹരിജൻ മാസികയിൽ ഗാന്ധിജി ഇങ്ങനെ എഴുതി ''വിദ്യാർത്ഥികൾക്ക് കക്ഷിരാഷ്ട്രീയം അരുത്. അവരുടെ ഇടയിൽ സോഷ്യലിസ്റ്റ്, കോൺഗ്രസ്, കമ്മ്യൂണിസ്റ്റ് തുടങ്ങിയ വിഭാഗങ്ങൾ ഉണ്ടാവരുത്. കഴിയുന്നത്ര രാജ്യനന്മയ്ക്കായി അറിവ് സംഭരിക്കുവാൻ ദൃഢനിശ്ചയം ചെയ്തവരായിരിക്കണം അവർ''.

രാഷ്ട്രപിതാവിന്റെ മേല്പറഞ്ഞ ആശയം ഉൾക്കൊണ്ട പ്രശസ്ത വ്യക്തികളുടെ ലേഖനങ്ങൾ, പുസ്തകപ്രകാശനം, സെമിനാറുകൾ, പൊതുസമ്മേളനങ്ങൾ, ഉപവാസങ്ങൾ, സ്ഥിതിവിവരകണക്കുകൾ, സർവ്വകക്ഷിസമ്മേളനം, സന്ധിസംഭാഷണങ്ങൾ, നിയമസഭാചർച്ച, കോടതി വ്യവഹാരങ്ങൾ (Ist OP No 6833/1991, II nd OP No 9742 / 1993 കേരളാ ഹൈക്കോടതി)മുതലായവ ബോധവൽക്കരണത്തിന്റെ ഭാഗമായിരുന്നു. ഒരു കോടതിവിധിയും സമ്പാദിച്ചു വ്യക്തികളും, സംഘടനകളും സർവ്വോപരി രക്ഷാകർത്താക്കളും ക്യാമ്പസ് രാഷ്ട്രീയത്തിനെതിരെ ശക്തിയായി പ്രതികരിക്കാൻ മേല്പറഞ്ഞ പ്രവർത്തനങ്ങൾ പ്രോത്സാഹനമായി. ബന്ധപ്പെട്ടവരുമായി ചർച്ച നടത്തി എത്രയും വേഗം ഈ മഹാവിപത്തിന് പ്രതിവിധി കാണണം എന്നായിരുന്നു കോടതിവിധി. 7–8–1992–ൽ പുറപ്പെടുവിച്ച ഉത്തരവ് ഇതുവരേയും സർക്കാർ നടപ്പിലാക്കിയില്ല. പതിവുപോലെ സാധാരണക്കാരുടെ മക്കൾ പഠിക്കുന്ന സ്കൂളുകളിൽ പാർട്ടി വളർത്താനും ചിലരെ എം. എൽ. എ മാരും, എം. പി. മാരും മന്ത്രിമാരുമാക്കാനും കെൽപ്പുള്ള ചാവേർപടകളെയും രക്തസാക്ഷികളേയും സൃഷ്ടിക്കുന്നതിന് പഠിപ്പു മുടക്കും. തമ്മിൽതല്ലും, രക്തച്ചൊരിച്ചിലും, കൊലപാതകവും, പൊതുമുതൽ നശീകരണവും നടത്തുന്നു. യൂണിയൻ തെരഞ്ഞെടുപ്പോ സമരമോ ഇല്ലാത്ത സ്കൂളുകൾ സാമൂഹ്യവിരുദ്ധരുടെ ആക്രമണത്തിന് വിധേയമാവുന്നു. മതമൗലികവാദികൾക്ക് വിദ്യാർത്ഥികളിൽ വർഗ്ഗീയ വിഷം കുത്തിവെക്കാനും യൂണിയൻതെരഞ്ഞെടുപ്പുകൾ പ്രേരകമായി. ഇതാണ് രാഷ്ട്രീയമെന്ന് തെററിദ്ധരിച്ച ഒരു ന്യൂനപക്ഷം വിദ്യാർത്ഥികളും അവരാൽ അവസരസമത്വം നഷ്ടപ്പെടുന്ന നിർദ്ധനരായ ഭൂരിപക്ഷവും നിരക്ഷരരും, തൊഴിൽ രഹിതരും, നിയമനിഷേധികളും, വാടകഗുണ്ടകളും, തെരുവുതെണ്ടികളുമാവുന്നു. ഇതിനെല്ലാം വിദ്യാർത്ഥികൾക്ക് പ്രോത്സാഹനം നൽകുന്ന നേതാക്കളുടെ മക്കളും കൊച്ചുമക്കളും റെസിഡൻഷ്യൽ സ്കൂളിൽ സുരക്ഷിതരായി പഠിക്കുന്നു. അവർ ഉന്നതനിലവാരത്തിൽ ബിരുദം നേടി ഉദ്യോഗം കരസ്ഥമാക്കുന്നു. അല്ലാത്തവർക്ക് പാർട്ടി നേതൃത്വം പൈതൃകമായി ലഭിക്കുന്നു.

സാധാരണക്കാരുടെ ജീവനും, സ്വത്തിനും, വിജ്ഞാനസമ്പാദനത്തിനും സംരക്ഷണം നൽകാൻ കോടതിവിധിപോലും നിഷ്ഫലമായ പശ്ചാത്തലത്തിൽ പ്രശ്നത്തെ രാഷ്ട്രീയമായി സമീപിക്കുകയാണ് ഉചിതമെന്ന് വിദ്യാഭ്യാസ സുരക്ഷാസമിതി കരുതുന്നു.

വിവിധ നിയോജകമണ്ഡലങ്ങളിലെ പഞ്ചായത്ത്, മുൻസിപ്പാലിററി, കോർപ്പറേഷൻ, ജില്ലാ കൗൺസിൽ, അസംബ്ളി, പാർലമെൻറ് തെരഞ്ഞെടുപ്പുകളിൽ ജയിച്ചവരും അല്ലാത്തവരുമായ നേതാക്കളും അതാതു നിയോജകമണ്ഡലങ്ങളിലെ P.T.A. പ്രസിഡൻറന്മാർ, സന്നദ്ധ സംഘടനാ നേതാക്കൾ, സമുദായനേതാക്കൾ, ട്രേഡ്യൂണിയൻ നേതാക്കൾ എന്നിവരും തമ്മിൽ മുഖാമുഖം സംഘടിപ്പിക്കണം. വോട്ടുതരാം കുഞ്ഞുങ്ങളെ തരാൻ സാദ്ധ്യമല്ല എന്ന് നേതാക്കളോട് ഒരേ ശബ്ദത്തിൽ പറയണം. കുടുംബങ്ങൾക്കും രാഷ്ട്രത്തിന് പൊതുവെയും ഭീഷണിയായി തീർന്ന കാര രാഷ്ട്രീയത്തിനെതിരെ പ്രതികരിക്കാൻ സമൂഹത്തിലെ എല്ലാ വിഭാഗത്തിൽപ്പെട്ടവരും ഒത്തുചേരുക എന്നതാണ് ലക്ഷ്യം. ഓരോ നിയോജകമണ്ഡലത്തിലെയും സ്കൂളുകളെ പൂർണ്ണമായി കക്ഷിരാഷ്ട്രീയ വിമുക്തമാക്കാനും, ഞങ്ങൾ ബഹു: വിദ്യാഭ്യാസമന്ത്രിക്ക് സമർപ്പിച്ച നവീന പദ്ധതിപ്രകാരം സ്കൂൾ കൗൺസിൽ തെരഞ്ഞെടുപ്പു നടത്താനും ഈ പരിപാടി കൊണ്ടു കഴിയണം. അദ്ധ്യാപകരുടെ ഫലപ്രദമായ സേവനമുൾപ്പെടെ വിദ്യാർത്ഥികളുടെ ഏത് ആവശ്യവും അദ്ധ്യാപക രക്ഷാകർത്തൃസമിതികളുടെ ശ്രമത്തിൽ മാത്രം പരിഹരിക്കണം. സാമൂഹ്യവിരുദ്ധർ വിദ്യാലയങ്ങളിൽ പ്രവേശിക്കാതിരിക്കാൻ ഇതുമാത്രമാണ് ഏകമാർഗ്ഗം. ഒരുതവണ വോട്ടുവാങ്ങി അധികാരത്തിലായാൽ അടുത്ത തെരഞ്ഞെടുപ്പുവരെ എന്തുമാകാം എന്ന ജനപ്രതിനിധികളുടെ ഇന്നത്തെ നിഷേധാത്മക പ്രവർത്തനശൈലിക്ക് മാററം വരുത്താൻ സമ്മതിദായകർക്ക് കഴിയുമെന്ന് ഈ പരിപാടിയിലൂടെ തെളിയിക്കണം. ഇത് ജനാധിപത്യത്തിൽ മാതൃകാപരമായ ഒരു വഴിത്തിരിവാകുമ്പോൾ സമൂഹത്തിലെ ഗുരുതരമായ പല പ്രശ്നങ്ങളും പരിഹരിക്കാൻ ഇത്തരം മുഖാമുഖങ്ങൾ സഹായകമാവും. ശക്തിപകരും.

തികച്ചും ശ്രമകരവും നൂതനവും വിപ്ളവാത്മകവുമായ ഒരു സംരംഭമാണിത്. ഒത്തുചേർന്ന് അദ്ധ്വാനിച്ചാൽ അഥവാ പ്രതികരിച്ചാൽ അസാദ്ധ്യമായി ഒന്നുമില്ല.

ആയതിനാൽ മേല്പറഞ്ഞ പരിപാടി എല്ലാ നിയോജകമണ്ഡലത്തിലും പ്രായോഗികമാക്കാൻ ജനപ്രതിനിധികളുടെയും ഇതര വ്യക്തി

ഗ്രന്ഥനിരൂപണം:

# സമയരഥത്തിലെ സന്ദേശകൻ

**പോൾ മണലിൽ**

ഗ്രന്ഥകർത്താവ്: ജോസ് ചെമ്മൺ
പ്രസാധകൻ: ഫാ. സി. ജി. മാത്യൂസ്
വിതരണം: ധിഷണ ബുക്സ്, മാവേലിക്കര
വില: 25 രൂപ

പള്ളിയും പട്ടക്കാരനുമായി ബന്ധപ്പെട്ട കാലംമുതൽ ഞാൻ ഫാദർ ടി. ജെ. ജോഷ്വയെപ്പററി കേട്ടിട്ടുണ്ട്. അത് മിക്കവാറും സുവിശേഷ പ്രഭാഷകൻ എന്ന നിലയ്ക്കായിരുന്നു. ഒരിക്കൽ ജോഷ്വാച്ചൻ ഞങ്ങളുടെ നാട്ടിൻപുറത്തുവന്നു. അടുത്തൊരു പള്ളിയിൽ സുവിശേഷ പ്രസംഗം. സ്ക്കൂൾ വിദ്യാർത്ഥിയായ ഞാനും പോയി മുൻനിരയിൽ സ്ഥാനം പിടിച്ചു. ഒരു ഗാനത്തോടെയായിരുന്നു അച്ചൻ പ്രസംഗം തുടങ്ങിയത്.

ആദ്യത്തെ വാചകം പറഞ്ഞുനിർത്തിയപ്പോഴേക്കും പൂർണ്ണ നിശബ്ദത. വാക്കുകൾക്ക് എന്തൊരു മുഴക്കം! ആ മുഖത്തെ തേജസ് വാക്കുകളേക്കാൾ വാചാലമായിരുന്നു. വാക്കും മുഖവും പ്രകാശമാനമായിരുന്നു. ദൈവതേജസിലേക്ക് ശ്രോതാക്കളെ കൂട്ടിക്കൊണ്ടു പോകുംപോലെ. വർഷങ്ങൾ പലതു കഴിഞ്ഞിട്ടും ജോഷ്വാച്ചന്റെ വാക്കിന്റെയും, മുഖത്തിന്റെയും കാന്തി ഒട്ടും കുറഞ്ഞിട്ടില്ല. അത് പ്രകാശത്തിന്റെ പുത്തൻ തീ പോലെ പുതുക്കപ്പെട്ടുവരികയാണെന്ന് എനിക്കു തോന്നിയിട്ടുണ്ട്.

ജോഷ്വാച്ചന്റെ ജീവചരിത്രം തയ്യാറാക്കാൻ എന്റെ സുഹൃത്ത് ജോസ് ചെമ്മൺ ശ്രമിച്ചപ്പോൾ വലിയ ആഹ്ളാദം തോന്നി. ഇത് എത്രയോ നേരത്തെ വേണ്ടതായിരുന്നു എന്ന് തോന്നിപ്പോയി. നമ്മുടെ ഇടയിലെ വൈദികരിൽനിന്ന് എന്തുകൊണ്ടും വ്യത്യസ്തനാണ് ജോഷ്വാച്ചൻ.

ജോഷ്വാച്ചന്റെ അറിയപ്പെടാത്ത മുഖം തേടിയുള്ള അന്വേഷണമാണ് ജോസ് ചെമ്മൺ ഇവിടെ നടത്തുന്നത്. 'സമയരഥത്തിലെ സന്ദേശകൻ' അപൂർവ്വ ചാരുതയുള്ള രചനയാണ്. കച്ചകീറി കുപ്പായം തുന്നിച്ചാണ് അച്ചൻകുഞ്ഞ് എന്ന ജോഷ്വ ആദ്യപട്ടമേററത്. ദൈവവേലയ്ക്ക് താൻ യോഗ്യനാണോ എന്ന ചിന്ത അലട്ടിയപ്പോൾ ദൈവത്തിന്റെ തേജസ് പ്രഭാപൂരമായി എഴുന്നള്ളി അച്ചൻകുഞ്ഞിനെ ആശ്വസിപ്പിച്ചു. 'നിനക്കാകാം. നിനക്കാകുക തന്നെ ചെയ്യും' എന്ന് ഏതോ അജ്ഞാത ശബ്ദം കേട്ട ടി. ജെ ജോഷ്വയെ രൂപാന്തരപ്പെടുത്തിയത് ഈ തേജസാണ്. എല്ലാം ദൈവത്തിൽ സമർപ്പിക്കയും, ദൈവത്തിൽനിന്ന് എടുത്ത് ഉപയോഗിക്കുകയും ചെയ്തു അദ്ദേഹം. മരണം ഒരു നിഴൽപോലെ എന്നും അച്ചനെ പിന്തുടർന്നിരുന്നു. അച്ചന് ഉണ്ടാകാത്ത രോഗങ്ങളില്ല. എന്നാൽ പ്രസാദം തുളുമ്പുന്ന മുഖം മാത്രമേ നമ്മൾ എന്നും ഫാദർ ടി. ജെ. ജോഷ്വായിൽ കാണുന്നുള്ളു. അതിനു പിന്നിൽ വേദനയുടെയും, യാതനയുടെയും അനുഭവങ്ങളേറെയാണ്.

വേദനയും യാതനയും മധുരമായ അനുഭൂതിയാക്കി മാററാൻ കഴിഞ്ഞതുകൊണ്ടാണ് ജോഷ്വാച്ചൻ മററുള്ളവരിൽനിന്നു വ്യത്യസ്തനാകുന്നത്. രോഗത്തിന്റെ വേദനയും, സൗഖ്യത്തിന്റെ സുഖവും മാത്രമല്ല, രോഗത്തിന്റെ സുഖവും, സൗഖ്യത്തിന്റെ വേദനയും ടി. ജെ. അറിഞ്ഞു. ജോസ് ചെമ്മൺ, അച്ചന്റെ ഈ അനുഭവത്തെപ്പററി മധുരമായി പ്രതിപാദിക്കുണ്ട്. ജീവിതത്തിലെ യാതനയും വേദനയും കൃപയുടെ സിദ്ധിയാക്കി അച്ചൻ മാററി. ആ കൃപയാണ് ജോഷ്വാച്ചന്റെ ശക്തി. അതിന്റെ ആത്മീയ സൗന്ദര്യം കണ്ടെത്താനുള്ള ശ്രമമാണ് ജോസ് ചെമ്മൺ ഇവിടെ നടത്തുന്നത്. വാക്കായും വചനമായും ഗുരുവിന്റെ പ്രസാദമായും ഒക്കെ ജോഷ്വാച്ചൻ തന്റെ കൃപയെ പങ്കിട്ടു.

ജോഷ്വാച്ചന്റെ വേദശാസ്ത്ര പാണ്ഡിത്യം വെളിപ്പെടുത്തുന്നത് അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളിലൂടെയും പ്രഭാഷണത്തിലൂടെയുമാണ്. അദ്ദേഹത്തിന്റെ വേദശാസ്ത്രം മൗലികമാണ്. അദ്ദേഹം ജനകീയനായത് പ്രസംഗത്തിലൂടെയാണ്. ഗ്രാമത്തിലെ ഉണർവ്വുയോഗങ്ങളായിരുന്നു ആദ്യകാലത്ത് അദ്ദേഹത്തെ ഈ വഴിക്ക് പ്രചോദിപ്പിച്ചത്.

അന്നുമുതൽ ഇന്നോളം പ്രസംഗത്തെ പ്രവാചക ദൗത്യമായി അച്ചൻ കണക്കാക്കി. മനുഷ്യന്റെ വൈകാരിക ഭാവങ്ങളെയും, വിചാരഭാവങ്ങളെയും കോർത്തിണക്കി പൂർണ്ണതയിലേക്കു നയിക്കാൻ അച്ചൻ വേദികളിൽ ജീവധാരയൊഴുക്കി. ജോഷ്വാച്ചനെ സംബന്ധിച്ചിടത്തോളം ആത്മാവിന്റെ പ്രവാഹമാണ് പ്രഭാഷണം. ഉറങ്ങാൻ കിടക്കുമ്പോൾ പിറേറന്നു നടത്താനുള്ള പ്രസംഗ

---

കളുടേയും സംഘടനകളുടേയും സജീവ പങ്കാളിത്തം നിശ്ചയമായും ഉണ്ടാവുമെന്ന് വിശ്വസിക്കുന്നു. ആദരവോടെ,

വിദ്യാഭ്യാസ സുരക്ഷാസമിതി

പ്രസിഡൻറ്
പ്രൊഫ: എസ്. ഗുപ്തൻനായർ

കൺവീനർ
സത്യവാൻ,
കൊട്ടാരക്കര.

ത്തിനുഗർഭഗൃഹം ഒരുക്കുന്ന അച്ചന്റെ തയ്യാറെടുപ്പിനെപ്പറ്റി ജോസ് ചെമ്മൺ വിവരിക്കുന്നുണ്ട്.

ജോസിന്റെ ആഖ്യാനശൈലി സരസമാണ്. അച്ചന്റെ വീക്ഷണം മനസ്സിലാക്കി അത് ലളിതമായ വ്യാഖ്യാനത്തോടെ ഗ്രന്ഥകർത്താവ് വരച്ചുകാട്ടുമ്പോൾ വിഷയത്തിന്റെ ഗഹനതയിലേക്കു നമ്മൾ അറിയാതെ ആണ്ടുപോകുന്നു. അമ്മയെപ്പറ്റിയോ, ഗുരുവിനെപ്പറ്റിയോ പറയുമ്പോൾ അച്ചൻ വാചാലനാകുന്നതുപോലെ ഗ്രന്ഥകർത്താവും വാചാലനാകുന്നു. അച്ചന്റെ മനസിനൊപ്പം മാത്രമല്ല, ചിന്തക്കൊപ്പംതന്നെ ജോസ് അതിവേഗം സഞ്ചരിക്കുന്നു. അച്ചന്റെ മനസിൽ വലിയ ബാവായുടെ അനുഗ്രഹം ലില്ലിപ്പൂക്കളുടെ ആർദ്രതപോലെ ഇന്നും തളിർത്തുനിൽക്കുന്നു. ഗുരുവിന്റെ സന്നിധിയിൽ അന്ത്യദർശനവുമായി നിൽക്കുമ്പോൾ ആ മനസിൽ ഓടിയെത്തിയ ചിന്ത എന്തായിരുന്നു? ചെമ്മൺ ആ സംഗീതം ഒപ്പിയെടുക്കുന്നു: ''ഗുരോ മദ്ധ്യാഹ്നം തലയ്ക്കു മുകളിലാണ്. ഇവിടെ അങ്ങ് എനിക്കു നൽകിയതെന്തോ അത് ഞാൻ സൂക്ഷിക്കും.... വീണ്ടും നാം കണ്ടുട്ടുമെങ്കിൽ നാം ഒരുമിച്ച് കീർത്തനം പാടും....'' ആഖ്യാനത്തിനിടെ സംഭവങ്ങൾക്ക് ജോസ് അനശ്വരത സമ്മാനിക്കുന്ന ഇത്തരം വേറെയും മുഹൂർത്തങ്ങളുണ്ട്.

ജീവിതവിജയത്തിലേക്കു ജോഷ്വാച്ചൻ നടന്നുകയറിയ വഴികൾ ദുർഘടമായിരുന്നു. എന്നാൽ ഓരോ പ്രതിസന്ധിയിലും പ്രത്യാശയോടെ അദ്ദേഹം കാത്തിരുന്നു. അച്ചന്റെ വിജയരഹസ്യം ഏകാന്തധ്യാനമായിരുന്നെന്ന് ചെമ്മൺ വെളിപ്പെടുത്തുന്നു.

അച്ചന്റെ ജീവചരിത്രത്തിന് എന്തുകൊണ്ടാണ് 'സമയരഥത്തിലെ സന്ദേശകൻ' എന്ന പേര് നൽകിയതെന്ന് ഞാനാലോചിച്ചുപോയി. സമയമാം രഥത്തിൽ സ്വർഗ്ഗയാത്ര ചെയ്യുന്നവരാണ് നമ്മളെല്ലാം. ജി. ശങ്കരക്കുറുപ്പിന്റെ 'ഇന്നു ഞാൻ നാളെ നീ' എന്ന കവിത പ്രസിദ്ധമാണ്. മരണത്തിലേക്കുള്ള രഥമാണ് ജീവിതം. മരണം നമ്മെ സംബന്ധിച്ചിടത്തോളം പ്രത്യാശയുടെ പ്രതീകമാണ്. മരണമുണ്ടെങ്കിലേ ഉയിർപ്പുള്ളു. എന്നാൽ മരണത്തിനു മുമ്പുള്ള ജീവിതവും സുപ്രധാനംതന്നെ. അത് വെറുതെ ജീവിച്ചുതീർക്കേണ്ട ഒന്നല്ല. ക്രിസ്ത്യാനിയായി ജനിച്ചതുകൊണ്ടോ, ക്രിസ്ത്യാനിയായി മാമോദീസ ഏറ്റതുകൊണ്ടോ, ക്രിസ്ത്യാനിയുടെ നാമം സ്വീകരിച്ചതുകൊണ്ടോ കാര്യമില്ല. മനുഷ്യജീവിതത്തിൽ രൂപാന്തരീകരണം പ്രാപിക്കണം. ജോഷ്വാച്ചൻ നമുക്കു പറഞ്ഞുതരുന്നത് ഈ സന്ദേശമാണ്. 'സമയരഥത്തിലെ സന്ദേശകൻ' എന്ന തലക്കെട്ട് അങ്ങനെ എന്തുകൊണ്ടും ഉചിതമാണെന്നു തോന്നിപ്പോകുന്നു.

ബി. സി. ഒന്നാം നൂറ്റാണ്ടിൽ ഇറ്റലിയിൽ ജീവിച്ചിരുന്ന കവിയും തത്വചിന്തകനുമായ ഹൊറെയ്സ് പറഞ്ഞു: ഇരുട്ടിനെ ശപിക്കുന്നതിനേക്കാൾ നന്ന് ഒരു മെഴുകുതിരി കൊളുത്തിവക്കുകയാണ്. ജോഷ്വാച്ചൻ തന്റെ എളിയ ജീവിതത്തിലൂടെ നമുക്ക് ഒന്നിലധികം മെഴുകുതിരിയാണ് കത്തിച്ചുതരുന്നത്. അച്ചന്റെ ഓരോ സന്ദേശവും പ്രകാശം പരത്തുന്ന മെഴുകുതിരിയാണ്. ഇരുട്ടിനെ നീക്കുകയാണ് അദ്ദേഹം. വെളിച്ചം ദുഃഖമാണെന്ന് അദ്ദേഹം കരുതുന്നില്ല. തമസ് സുഖപ്രദമാണെന്നും അദ്ദേഹം വിശ്വസിക്കുന്നില്ല. വെളിച്ചത്തിന്റെ സുഖത്തിലേക്കാണ് ജോഷ്വാച്ചൻ നമ്മെ നയിക്കുന്നത്.

സമയരഥത്തിലെ സന്ദേശകൻ എല്ലാംകൊണ്ടും ഒരു വൈദികന്റെ ആത്മീയ യാത്രയുടെ ആത്മസൗന്ദര്യം പകർന്നുതരുന്നു. അച്ചന്റെ മനസിനൊപ്പം ഒരു യാത്രയാണിത്. അച്ചന്റെ ആത്മാവ് ഇതിൽ നമ്മോടു സംസാരിക്കുന്നു. അനുഭവം പങ്കിടുന്നു.

കാലത്തിന്റെ രഥത്തിൽ ഇരുന്നു പ്രവാചകസന്ദേശം പകരാൻ അച്ചനു കഴിഞ്ഞു. വർത്തമാനകാലത്തിന്റെ സജീവ സാന്നിധ്യമാണ് ആ സന്ദേശമെന്നു ഗ്രന്ഥകർത്താവ് വിലയിരുത്തുന്നു. അങ്ങാടിയിൽ വന്ദനവും, പള്ളിയിൽ മുഖ്യാസനവും എന്ന സങ്കൽപ്പം മാറ്റിയെടുത്ത് കാലത്തിന്റെ ശക്തിയായി നിലകൊള്ളുന്നവനാണ് ഈ ആചാര്യൻ.

ജോഷ്വാച്ചന്റെ വ്യത്യസ്തമായ വ്യക്തിത്വംപോലെ ജോസിന്റെ രചനയും വ്യത്യസ്തമാണ്. അനുഗൃഹീതനായ കവിയാണ് ചെമ്മൺ. ഒരു കവിയുടെ ദാർശനിക വീക്ഷണത്തോടെ അച്ചന്റെ ജീവിതത്തെയും വിലയിരുത്താൻ ചെമ്മൺ ശ്രമിക്കുന്നു എന്നത് ഈ രചനയുടെ പ്രത്യേകതയാണ്. രചനയുടെ രഹസ്യങ്ങൾ അറിയാവുന്ന എഴുത്തുകാരനാണ് ജോസെന്ന് ഈ ഗ്രന്ഥം തെളിയിക്കുന്നു. ഇത്തരത്തിൽ സഭയ്ക്കും, സമൂഹത്തിനും പ്രചോദനം പകരുന്ന വ്യക്തികളുടെയും വൈദികരുടെയു രചനകൾ കൂടുതലായി ഉണ്ടാകട്ടെ എന്നും ആശിക്കുന്നു.



## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



Sarah Johnson Mathew, Poomthuruthel.



A. I. Jacob & Family.

Samuel Varghes, Bombay.

മദ്ധ്യസ്ഥതയാലുള്ള
ഉപകാരസ്മരണയ്ക്ക്



താമസിച്ചതിനു ക്ഷമാപണം
K. V. Mathew and Family, Kattoor.





മദ്ധ്യസ്ഥതയാലുള്ള
ഉപകാരസ്മരണയ്ക്ക്

താമസിച്ചതിന്
ക്ഷമാപണം
ശോശാമ്മ ജോൺ

## ഇടവക എങ്ങനെ ആകർഷകമാക്കാം

(9–ാം പേജിൽനിന്നും തുടർച്ച)

ആരോഗ്യ ക്യാമ്പ് എന്നിവ ഈ സമിതിയുടെ കീഴിൽ സംഘടിപ്പിക്കണം.

63) സഭാ പിതാക്കന്മാരുടെ ചരിത്രങ്ങൾ, ഫോട്ടോകൾ, എന്നിവ പ്രദർശിപ്പിക്കുവാൻ സൗകര്യമെങ്കിൽ ഒരു ചെറിയ മുറി ഇടവകപ്പള്ളിക്ക് ഉണ്ടായിരിക്കണം. ഇതോടൊന്നിച്ച് ഒരു ലൈബ്രറിയും ഉണ്ടാക്കാം. ''ഒരു വർഷം 25 പുസ്തകങ്ങൾ'' എന്ന ലക്ഷ്യവുമായി മുന്നോട്ടുപോയാൽ പുസ്തകങ്ങളെല്ലാം ലഭിച്ചുകൊള്ളും. (ഭവനങ്ങളിൽനിന്നും സംഭാവനയായി പുസ്തകങ്ങൾ ശേഖരിക്കുന്നതു നല്ലതാണ്.)

64) വലിയ പള്ളികൾ, വലിയ കുരിശുപള്ളികൾ മുതലായവ പണിയുമ്പോൾ, ആത്മീയ പ്രസ്ഥാനങ്ങൾക്ക് പ്രത്യേകം ഓഫീസ്മുറികൾ സൺഡേസ്ക്കൂൾ കെട്ടിടം മുതലായവ പണിയുവാൻ പ്രത്യേകം ശ്രദ്ധിച്ചിരിക്കണം.

65) പള്ളി റിക്കാർഡുകൾ, ഓഫീസ് ഫയലുകൾ, മെത്രാപ്പോലീത്തന്മാരുടെ കൽപ്പനകൾ എന്നിവ കൃത്യമായി സൂക്ഷിക്കണം.

66) ശവക്കോട്ടകൾ കേടുപിടിച്ചു കിടക്കാതെ വൃത്തിയായി സൂക്ഷിക്കുകയും പൂക്കൾ ഉണ്ടാകുന്ന നല്ല ചെടികൾ വെച്ചുപിടിപ്പിക്കുകയും ചെയ്യണം. ആത്മീയ സംഘടനകൾ അതിന് നേതൃത്വം കൊടുക്കണം.

67) പ്രദക്ഷിണങ്ങൾ, വിലാപയാത്രകൾ എന്നിവ വളരെ അച്ചടക്കത്തോടെയായിരിക്കുവാൻ ലീഡറന്മാരെ നിശ്ചയിക്കണം. ജനങ്ങളെ ഈ കാര്യത്തിൽ വികാരി ബോധവാന്മാരാക്കണം.

68) അവശരായ വിധവമാർ, അനാഥരായി സംരക്ഷിക്കാൻ ആളില്ലാത്ത പ്രായമായവർ എന്നിങ്ങനെയുള്ള സാധുക്കളെ ശുശ്രൂഷിക്കാൻ ഒരു ചെറിയ മന്ദിരം ഉണ്ടാകണം. വലിയ പള്ളിക്കാർ അതിന് നേതൃത്വം കൊടുക്കണം.

69) വികാരിക്ക് താമസത്തിന് പള്ളിയിൽ തന്നെ ഒരു കൊച്ചുഭവനം നിർമ്മിക്കാൻ വേണ്ടതു ചെയ്യണം.

70) ഇടവക സ്വന്തം ഭവനം, എല്ലാം ദൈവം നമുക്ക് തന്നുകൊള്ളും എന്ന ചിന്തയായിരിക്കണം വികാരിയുടേത്. പള്ളിക്കാർ വികാരിയുടെ ആവശ്യങ്ങൾ മനസിലാക്കി സഹായിച്ചുകൊണ്ടിരിക്കണം.



## The Missing Image of God

(17–ാം പേജിൽനിന്നും തുടർച്ച)

in the Church'' is a step towards this direction. This can give birth to a new consciousness.

Partnership, if it is to be reality, must become a way of life It demand's humility and an openness to change—an openness to new meanings and perspectives. This is perhaps one of the greatest challenges facing women and men in the Church. It is a challenge that we can not afford to evade if we believe that we are all Co-builders of God's Kingdom on earth. !!

Ref:— WSCF Journels / The Interpreter's Bible

EQUAL WOMAN — Hants UK, Marshall Morgan 1983

Rhodes Conference of WCC in October 1990

## ധ്യാനപംക്തി

(6–ാം പേജിൽനിന്നും തുടർച്ച)

ത്തിൽ കഴുകുക എന്നു പറഞ്ഞു. പിതാവാം ദൈവത്താൽ അയയ്ക്കപ്പെട്ട പുത്രൻ, സ്രഷ്ടാവാം ദൈവം, സൃഷ്ടിയുടെ ന്യൂനത പരിഹരിക്കുന്നു. സൃഷ്ടികർത്താവ് എല്ലാം നല്ലതെന്നു കണ്ടു. (ഉൽപ്പ: 1–31) ദൈവം നല്ലതെന്നു കണ്ടതിൽ മനുഷ്യൻ കുററത്തിൻെറയും, ശിക്ഷയുടെയും പാത യും കണ്ടെത്തി. പാമ്പ് സ്ത്രീയോട് "അത് തിന്നുന്ന നാളിൽ നിങ്ങളുടെ കണ്ണ് തുറക്കും." ഹവ്വായും, ആദാമും ഫലം തിന്നു. "ഉടനെ ഇരുവരുടെയും കണ്ണ് തുറന്നു. തങ്ങാം നഗ്നരെന്ന് അറിഞ്ഞു. (ഉല്പ്പ. 3: 1–7) സ്വർഗ്ഗീയമായ ദർശനത്തിൽ നിലനിന്നകാലത്ത് ഒരു കുറവും മനുഷ്യവർഗ്ഗത്തെ ബാധിച്ചില്ല. ആജ്ഞാലംഘനം ചെയ്തവർ കണ്ണുതുറന്ന് നോക്കിയപ്പോൾ നഗ്നരെന്നു ബോദ്ധ്യമായി. സ്വർഗ്ഗീയമായ അവസ്ഥയിൽനിന്നും ഭൗമികവും, ജഡികവുമായ അവസ്ഥയിലേക്ക് മനുഷ്യൻെറ ഇന്ദ്രിയങ്ങൾ വ്യാപരിക്കപ്പെടുമ്പോൾ കുറവുകളുടെ നൂലാമാലകളാൽ വരിഞ്ഞുമുറുക്കപ്പെടുന്നു.

"യേശുവേ നിന്നെ തിരിച്ചറിയുവാൻ എൻെറ കണ്ണുകളെ പ്രകാശിപ്പിക്കേണമേ."

### ഊശാന ഞായറാഴ്ച മാർച്ച് 27

മത്താ. 21: 1–22, ലൂക്കോ. 19: 28–40,
യോഹ. 12: 12–19

"ഹോഷിയാ–ന്നാ" എന്ന എബ്രായ പദത്തിൽനിന്നും ഓശാന എന്ന വാക്ക് രൂപാന്തരം പ്രാപിച്ചിരിക്കുന്നു. "ഹോഷിയാ–ന്നാ" എന്ന വാക്കിന് "യഹോവേ ദയവായി രക്ഷിക്കേണമേയെന്ന്" അർത്ഥം കൊടുക്കാം. ഇസ്രായേൽ രാജാക്കന്മാർ ശത്രുരാജാക്കന്മാരുമായി യുദ്ധം ചെയ്യുമ്പോൾ ജനം ഈ പദം ഉച്ചത്തിൽ ഉച്ചരിച്ചിരുന്നു. ഇസ്രായേൽ രാജാക്കന്മാരുടെ കിരീടധാരണ ഘോഷയാത്രയിലും, രാജോചിതമായ വരവേൽപ്പിലും "ഹോശന്നാ, യഹോവയുടെ നാമത്തിൽ വരുന്നവൻ വാഴ്ത്തപ്പെട്ടവൻ" (സങ്കീ–118: 25–26)എന്ന ഗാനം ആലപിച്ചിരുന്നതായി പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. യേശുക്രിസ്തുവിൻെറ രാജകീയ ഘോഷയാത്രയിലും യഹൂദജനം ഈ ആർപ്പുവിളി നടത്തി. ഓശാന സന്തോഷസൂചകമായ സ്തുതിപ്പായി ചിന്തിച്ചാൽ കൂടുതൽ സന്ദർഭോചിതമായിരിക്കും.

#### 1. യേശുരാജാവ്

യഹൂദന്മാരുടെ രാജാവായി ജനിച്ചവൻ. രാജാക്കന്മാരുടെ രാജാവ്. സാധാരണ രാജാക്കൻമാരിൽനിന്നും വ്യത്യസ്തൻ. സാധാരണ രാജാക്കന്മാർ മററുള്ളവരുടെ രക്തം ചിന്തിയും, ജീവനെ നശിപ്പിച്ചും രാജ്യം വെട്ടിപ്പിടിക്കുന്നു. യേശുവിൻെറ രാജ്യം ഐഹികമല്ല. യേശുരാജാവ് തൻെറ രക്തവും ജീവനും കൊടുത്ത് മററുള്ളവരെ രക്ഷിക്കുന്നു. Jesus' Ministry—A Life giving Ministry. ജീവൻ, സമൃദ്ധിയായ ജീവൻ ദാനം ചെയ്യുന്ന രാജാവ്.

#### 2. സന്തോഷത്തിൻെറ പെരുന്നാളിൽ യേശുവിൻെറ കണ്ണുനീർ

"അവൻ അതിനെക്കണ്ടു. അതിനെക്കുറിച്ചു കരഞ്ഞു." (ലൂക്കോ. 19.41)

ഈ രാജോചിതമായ ഘോഷയാത്രയിൽ സംബന്ധിച്ച ജനാവലിയിൽ സർവ്വരും സന്തോഷത്തോടും, ആഹ്ളാദത്തോടും മുന്നേറിയപ്പോൾ യേശുനാഥൻ മാത്രം കണ്ണുനീർ വാർത്തു. സന്തോഷത്തിൻെറ കണ്ണീർക്കണങ്ങളല്ല, വേദനയുടെ കണ്ണുനീർത്തുള്ളികൾ. യരുശലേമിലേക്കുള്ള യാത്രയിൽ ഒരു മലയുടെ മുകളിൽ നിന്നുകൊണ്ട് വളരെ ദൂരെയല്ലാത്ത അകലത്തിൽ യരുശലേം നഗരത്തെ യേശുതമ്പുരാൻ കണ്ടു. ഇന്ന് സ്തുതിപ്പുകൾ പാടുന്നവർ ഏതാനും ദിവസങ്ങൾക്കകം തന്നെ തിരസ്ക്കരിച്ച് ക്രൂശിക്ക എന്ന് ആർക്കുന്നതും നിരപരാധിയുടെ രക്തം ചിന്തിച്ച നഗരത്തിനും ജാതിക്കും ഭാവിയിൽ സംഭവിപ്പാൻപോകുന്നതും യേശുരാജൻ മുൻകൂട്ടി കണ്ടു—കണ്ണീർ വാർത്തു. നമ്മുടെ സഭയാകുന്ന, സമൂഹമാകുന്ന ഭവനമാകുന്ന, ഹൃദയമാകുന്ന നഗരത്തെ കാണുമ്പോൾ മശിഹാതമ്പുരാൻ കണ്ണുനീർ വാർക്കുമോ?

### പെസഹാ മാർച്ച് 31

ലൂക്കോസ്. 22–14: 30, യോഹ. 6: 41–63

യഹൂദന്മാരുടെയും, ക്രിസ്ത്യാനികളുടെയും രക്ഷാകരചരിത്രത്തിൽ പെസഹാപ്പെരുന്നാൾ കേന്ദ്രബിന്ദുവായി ശോഭിക്കുന്നു. ഇരുകൂട്ടരും ഒരുവാക്കുതന്നെ ഉപയോഗിച്ചാലും വ്യത്യസ്തങ്ങളായ സംഭവങ്ങളു അനുഭവങ്ങളുമാണു സൂചിപ്പിക്കുക. ദൈവത്തിൻെറ രക്ഷാകര ദൗത്യത്തിൽ പെസഹാ ഉന്നതസ്ഥാനത്ത് നിൽക്കുന്നതിനാൽ സന്തോഷത്തിനും ആനന്ദത്തിനും സ്ഥാനമുണ്ട്. കഷ്ടാനുഭവത്തിൽകൂടിയുള്ള രക്ഷയും, സന്തോഷവും കൂടുതൽ അർത്ഥവത്തായി മനസിലാക്കണം.

#### 1. പെസഹാ—Pass over

ഒരു കടന്നുപോക്കിനെയാണ് ഈ പദം അർത്ഥമാക്കുന്നത്. സംഹാരദൂതൻെറ കടന്നുപോക്ക്, ഫറവോൻെറ അടിമത്വത്തിൽനിന്നും മോചനം പ്രാപിച്ച ദൈവജനം ചെങ്കടലിലൂടെയും, മരുഭൂമിയിൽകൂടിയും വാഗ്ദത്തനാട്ടിലേക്ക് കടന്നുപോകുന്നു. പൈശാചികമായ അടിമത്വം, മരണം ഇവയിൽനിന്നും ഒരുവൻ രക്ഷയുടെയും ജീവൻെറയും നിത്യമായ യാഥാർത്ഥ്യങ്ങൾ ദർശിക്കണം. നിത്യജീവൻെറ അപ്പം സ്വീകരിക്കുന്നവൻ നാശത്തിലേക്കും, നരകത്തിലേക്കും കടന്നുപോകുക എന്നത് വിരോധാഭാസമാണ്.

### 2. എന്റെ മാംസം തിന്നുകയും, എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും വസിക്കും—(യോഹ. 6: 56)

ദൈവ–മനുഷ്യ ബന്ധത്തിലെ തകർച്ചയും അകൽച്ചയും മാററുന്ന കൂദാശയാണ് ഇത്. ഇമ്മാനുവേൽ–ദൈവം നമ്മോടുകൂടെ അത് പരമാർത്ഥമായി. കർത്താവിന്റെ ശരീരം ഭക്ഷിക്കുകയും, രക്തം കുടിക്കുകയും ചെയ്യുന്നവനിൽ ദൈവം വസിക്കുന്നു. വസിക്കുക എന്ന പദം താൽക്കാലികം എന്നതിലുപരി നിത്യതയുടെ അനുഭവത്തിലേക്ക് വെളിച്ചം വീശുന്നതാണ്. വന്നുപോകുന്ന ആൾ അതിഥി എന്ന് അറിയപ്പെടുന്നു. ദൈവത്തിന്റെ വാസം മനുഷ്യനോടുകൂടി നിത്യമായി നിലനിൽക്കുന്നു. ഏദൻ തോട്ടത്തിൽ സംഭവിച്ച ദൈവ–മനുഷ്യ ബന്ധത്തിലെ പൊരുത്തമില്ലായ്മയും, ഭിന്നതയും ഈ കൂദാശയിൽക്കൂടി പരിഹരിക്കപ്പെട്ടു.

### 3. വിശുദ്ധിയുള്ളവർക്കും വെടിപ്പുള്ളവർക്കും ഈ ശുദ്ധതകൾ നൽകപ്പെടുന്നു

''നിങ്ങൾ ശുദ്ധിയുള്ളവർ ആകുന്നു. എല്ലാവരും അല്ലതാനും എന്നു പറഞ്ഞു. തന്നെ കാണിച്ചുകൊടുക്കുന്നവനെ അറിഞ്ഞിരിക്കകൊണ്ടത്രെ എല്ലാവരും ശുദ്ധിയുള്ളവരല്ല എന്നു പറഞ്ഞത്. (യോഹ. 13: 10–11). ''എന്നാൽ പന്തിരുവരുടെ കൂട്ടത്തിൽ ഉള്ള ഈസ്കര്യോത്ത യൂദായിൽ സാത്താൻ കടന്നു.''(ലൂക്കോ. 22; 3). ഈ വേദഭാഗങ്ങൾ പരിശോധിച്ചാൽ സാത്താന്റെ വ്യാപാരവും ആധിപത്യവും, ഭരണവും ചിന്തയിലും, ബുദ്ധിയിലും, തീരുമാനത്തിലും നിലനിർത്തിക്കൊണ്ട് യേശുനാഥനോടുകൂടി യൂദാ പെസഹാ ഭക്ഷിച്ചു. വിശുദ്ധമല്ലാത്ത കൂട്ടുകെട്ട് ഗുരുവിനെ ഒററിക്കൊടുക്കാമെന്നുള്ള വാക്ക്, ചതി, വഞ്ചന, കപടതനിറഞ്ഞ മനസ്, ദ്രവ്യാഗ്രഹം ആദിയായ പാപങ്ങൾ യൂദായുടെ ഹൃദയത്തിൽ ഒളിഞ്ഞിരുന്നതായി വിശുദ്ധ വചനങ്ങൾ വ്യക്തമായി സാക്ഷിക്കുന്നു. ''മനുഷ്യൻ തന്നത്താൽ ശോധന ചെയ്തിട്ടുവേണം ഈ അപ്പം തിന്നുകയും, പാനപാത്രത്തിൽനിന്ന് കുടിക്കുകയും ചെയ്‌വാൻ. അയോഗ്യമായി ഭക്ഷിക്കുന്നവൻ ശിക്ഷാവിധി തിന്നുകയും, കുടിക്കുകയും ചെയ്യുന്നു.''

(1 കോരി. 11: 27–29)

## ഉയിർപ്പ് ഞായറാഴ്ച—ഏപ്രിൽ 3

(മത്താ. 1: 10)

### ആരുടെയും കൈകളിൽ ഒതുങ്ങാത്തവനായ ദൈവം

കന്യകമറിയാമിന്റെ ഉദരത്തിൽ ഒമ്പതുമാസം ഒതുങ്ങി വസിച്ചവൻ. കൈകളിൽ വഹിക്കപ്പെട്ടവൻ–ഏതാനും ആണികളാൽ മരക്കുരിശിന്മേൽ ഒതുക്കപ്പെട്ടവൻ. അരിമത്യാക്കാരൻ യൗസേഫിന്റെ കല്ലറയിൽ വയ്ക്കപ്പെട്ടവൻ. പരിമിതികളുടെ കാലം കഴിഞ്ഞു. ഉയർത്തെഴുന്നേററവനായ കർത്താവ് ഇനിയും ആരുടെയും കൈകളിലോ, പിടിയിലോ, ബുദ്ധിയിലോ ഒരു പ്രത്യേകമായ സഭാവിഭാഗത്തിലോ, സമൂഹത്തിലോ ഒതുങ്ങുന്നവനല്ല. ഒതുക്കിനിർത്താൻ സാദ്ധ്യവുമല്ല. കബറിൽനിന്നും ഉയർത്തെഴുന്നേററ കർത്താവ് ദൂരസ്ഥനല്ല– സമീപസ്ഥനാണ്– അപ്രാപ്യനെങ്കിലും നമ്മുടെ ഹൃദയങ്ങളിൽ വസിക്കുന്നവനുമാണ്.

ഉയർത്തെഴുന്നേററ കർത്താവിനെയോ, അവന്റെ ശരീരമാകുന്ന സഭയെയോ പിടിക്കുവാനോ, ഒതുക്കുവാനോ–നശിപ്പിക്കുവാനോ ലോകത്തിൽ ഒരു ശക്തിക്കും ഇനിയും സാദ്ധ്യമല്ല. സാത്താന്റെ പരീക്ഷകളിൽ ഒന്നാം ആദാം പരാജയപ്പെട്ടുവെങ്കിൽ, രണ്ടാം ആദാമാകുന്ന ക്രിസ്തു എല്ലാ പരീക്ഷകളെയും അതിജീവിക്കയും ജയാളിയായി, ജയശാലിയായി, മരണത്തേയും, സാത്താനേയും പരിപൂർണ്ണമായി പരാജയപ്പെടുത്തുകയും ചെയ്തു. ഇതാണ് സർവലോകത്തിനുമുള്ള സമാധാനത്തിന്റെയും, സന്തോഷത്തിന്റെയും രക്ഷയുടെയും ദൂത്;

അടിമത്വത്തിന്റെയും, നിരാശുടെയും, ഭയത്തിന്റെയും നാളുകൾ കഴിഞ്ഞു. പ്രത്യാശയുടെ പ്രകാശം ഉയർപ്പിൽ പൂർണ്ണമായി ഉദിച്ചു ശോഭിച്ചു. അന്ധകാര ശക്തിക്കോ–അതിന്റെ നിഴലുകൾക്കോ ഇനിയും സ്ഥാനമില്ല.

## പുതുഞായറാഴ്ച. ഏപ്രിൽ 10

യോഹ. 20:19–31

### എന്റെ കർത്താവും എന്റെ ദൈവവുമേ.

രാത്രിയിൽ നല്ല വെളിച്ചമില്ലാത്തപ്പോൾ കയറു കണ്ടാൽ പാമ്പ് എന്ന് തെററിദ്ധരിച്ച് ഭയത്തോടും, വിറയലോടുംകൂടി അപശബ്ദങ്ങൾ പലരും പുറപ്പെടുവിച്ചെന്നിരിക്കും. യഥാർത്ഥ അറിവ് ലഭിച്ചുകഴിയുമ്പോൾ കാര്യം വ്യക്തമാകും.

ശിഷ്യന്മാരുടെ പരിമിതമായ ബുദ്ധിയിലും, യുക്തിയിലും യേശുവിനെക്കുറിച്ചുള്ള നിഴലായ വെളിപ്പാടുകൾ പെന്തിക്കോസ്തിപ്പെരുന്നാൾവരെ നിലനിന്നിരുന്നതായി ചിന്തിക്കുന്നതിൽ സാംഗത്യമുണ്ട്. ശിഷ്യന്മാർ എല്ലാവരും പതറുന്നുണ്ട്. ചിന്താധാരയിൽ ഉയർന്നും, താണും, മങ്ങിയും, മയങ്ങിയും പ്രകാശിക്കുന്നതായി കാണുന്നു. നമ്മുടെ കർത്താവിന്റെ ക്രൂശ്മരണത്തോടുകൂടി അവരുടെ സ്വപ്നങ്ങളും പ്രതീക്ഷകളും തകർന്നടിഞ്ഞിരിക്കാം.

ആഴ്ചവട്ടത്തിന്റെ ഒന്നാംനാൾ ശിഷ്യന്മാർ കൂടിയിരുന്ന മുറിയിൽ കർത്താവ് പ്രത്യക്ഷപ്പെടുകയും, കയ്യും. വിലാപ്പുറവും അവരെ കാണിക്കുകയുംചെയ്തു. കർത്താവിനെ കണ്ടിട്ട് ശിഷ്യന്മാർ സന്തോഷിച്ചു (യോഹ: 20:20). സന്തോഷം

# മനുഷ്യവിഭവശേഷി സെമിനാർ

(റിപ്പോർട്ട്)

ഫെബ്രുവരി പന്ത്രണ്ടാംതീയതി ദേവലോകം കാതോലിക്കേറ്റ് അരമന ഹാളിൽ സംഘടിപ്പിച്ച മനുഷ്യ വിഭവശേഷിവികസന സെമിനാർ മലങ്കര ഓർത്തഡോക്സ് സഭ രൂപം നൽകിയിട്ടുള്ള നാലഞ്ചു പ്രധാന പദ്ധതികളിൽ ഒന്നാണ്. തൊഴിലവസര പദ്ധതി, ഭവനനിർമ്മാണ സഹായപദ്ധതി, സമൂഹ വിവാഹപദ്ധതി, സിവിൽ സർവ്വീസ് പരിശീലനപദ്ധതി എന്നിവയാണ് സഭ രൂപം നൽകിയിട്ടുള്ള മററു പദ്ധതികൾ. ഇതിൽ മനുഷ്യവിഭവശേഷി വികസനത്തെയും സേവനത്തെയും ലക്ഷ്യമാക്കുന്ന പുതിയ പദ്ധതി സഭയുടെ ശ്രദ്ധേയമായ ഒരു കാൽവെപ്പാണ്. ഓരോ ജില്ലയിലെയും പ്രധാനപ്പെട്ട സർക്കാർ സ്ഥാപനങ്ങളിലെ സഭാംഗങ്ങളായ ഉദ്യോഗസ്ഥരെ സഭാതലത്തിൽ ഒന്നിച്ചുകൂട്ടുവാനും ഔദ്യോഗിക ജീവിതവും സഭാജീവിതവും പരസ്പരം ഒന്നിപ്പിച്ചുകൊണ്ട് എങ്ങനെ ക്രിസ്തുവിനെ സാക്ഷ്യപ്പെടുത്താനാകും എന്ന് ഉദ്ബോധിപ്പിക്കുവാനാണ് ഇത്തരം സമ്മേളനങ്ങൾ വിവിധ ഭദ്രാസനങ്ങളിലായി പ. കാതോലിക്കാബാവാ വിളിച്ചുകൂട്ടിയിട്ടുള്ളത്. ഇത്തരത്തിലുള്ള ഒന്നാമത്തെ യോഗം 1993 ഡിസംബർ 18–ാംതീയതി ദേവലോകം അരമനയിൽ നടത്തുകയുണ്ടായി. കുറേക്കൂടെ വിപുലമായ തോതിൽ സംഘടിപ്പിച്ച സമ്മേളനമായിരുന്നു ഫെബ്രുവരിയിൽ നടന്നത്. യൂണിവേഴ്സിററി, പോലീസ് ഡിപ്പാർട്ടുമെൻറ്, ബാങ്കുകൾ, ആശുപത്രികൾ, മുനിസിപ്പൽ ഓഫീസ്, ഇലക്ട്രിസിററി ബോർഡ്, റബർബോർഡ്, പ്ലാന്റേഷൻ കോർപ്പറേഷൻ, വില്ലേജ് ഓഫീസ്, കോളജുകൾ, പി. ഡബ്ളിയു. ഡി, പി.ആൻറ് ററി. തുടങ്ങി കോട്ടയത്തും സമീപപ്രദേശങ്ങളിലുമുള്ള മുപ്പതോളം സ്ഥാപനങ്ങളിൽനിന്നായി നൂററി അഞ്ചു (105) ആളുകൾ സെമിനാറിൽ സംബന്ധിച്ചു.

രാവിലെ നടന്ന ഉദ്ഘാടന സമ്മേളനത്തിൽ അഭിവന്ദ്യ തെയോഫോറസ് റമ്പാൻ അദ്ധ്യക്ഷത വഹിച്ചു. സഭാട്രസ്ററി പി. സി. ഏബ്രഹാം സെമിനാർ ഉദ്ഘാടനം ചെയ്തു. 'The challenges that the youth of the day face· What can the elders do about it? എന്ന വിഷയത്തെപ്പററിയുള്ള പ്രബന്ധം പ്രൊഫ. പി. സി. വറുഗീസ് അവതരിപ്പിച്ചു. ഏ. കെ. തോമസ് മോഡറേററായിരുന്നു. ആത്മീയവും ബൗദ്ധികവും സദാചാരപരവും ആരോഗ്യപരവുമായ വളർച്ചയ്ക്ക് സ്നേഹപൂർവ്വമായ കരുതലും വിദ്യാഭ്യാസവും പരിശീലനവും ആവശ്യമാണെന്ന് പ്രൊഫ. പി. സി. വറുഗീസ് അഭിപ്രായപ്പെട്ടു. ഈ അവകാശങ്ങളെല്ലാം കുട്ടികൾ അനുഭവിക്കുന്നുണ്ടോ എന്ന് ഉറപ്പാക്കേണ്ടത് മാതാപിതാക്കളുടെയും അദ്ധ്യാപകരുടെയും ആത്മീയ നേതാക്കന്മാരുടെയും കടമയാണ്. തൊഴിലില്ലായ്മ, ഉത്തമമാതൃകകളുടെ അഭാവം, മുതിർന്നവരുടെ കപടനാട്യം, സ്നേഹപൂർവ്വമായ കരുതലിൻെറ അഭാവം, മന:പീഢ, അംഗീകാരമില്ലായ്മ തുടങ്ങിയ പ്രശ്നങ്ങൾ ഇന്നത്തെ യുവാക്കളെ ബാധിച്ചിട്ടുണ്ടെന്ന് അദ്ദേഹം പറഞ്ഞു. പ്രൊഫ. ററി. ററി. കുറിയാക്കോസ്, പ്രൊഫ. പി. സി. ഏലിയാസ്, പ്രൊഫ:വിൻസൻറ് ജോർജ് തുടങ്ങിയവർ ചർച്ചയിൽ പങ്കെടുത്തുകൊണ്ടു സംസാരിച്ചു. യുവാക്കൾ സഭാജീവിതത്തിൽനിന്ന് അകന്നുപോയ്ക്കൊണ്ടിരിക്കുന്നുവോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു എന്ന് പ്രൊഫ. ററി. ററി. കുറിയാക്കോസ് പറഞ്ഞു. നല്ല മാതൃകകളെ വളർത്തിയെടുക്കുവാൻ സഭ പ്രത്യേകം ശ്രദ്ധിക്കണമെന്ന് പ്രൊഫ. പി. സി. ഏലിയാസ് അഭിപ്രായപ്പെട്ടു. രക്ഷിതാക്കളും അദ്ധ്യാപകരും ആത്മീയ നേതാക്കന്മാരും ആത്മാർത്ഥമായി പരിശ്രമിച്ചാൽ മാത്രമെ കുട്ടികളെ രക്ഷിക്കാൻ സാധിക്കൂ എന്ന് പ്രൊഫ. വിൻസൻറ് ജോർജ് പറഞ്ഞു.

Towards Achievement and Excellence എന്നവിഷയത്തെപ്പററിയുള്ളപ്രബന്ധം പ്രൊഫ. ഇ. ജെ. ജോൺ അവതരിപ്പിച്ചു. മനുഷ്യവിഭവശേഷി വികസനം സഭാതലത്തിൽ അത്യാവശ്യമാണെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു. ബൗധിക സത്യസന്ധത ഇന്ന് വളരെ കുറവായിട്ടാണ്കാണപ്പെടുന്നത്. ലക്ഷ്യവും മാർഗ്ഗവും ഒരുപോലെ മികച്ചതായിരിക്കണം. എന്നദ്ദേഹം പറഞ്ഞു. ക്രിസ്ത്യാനികൾ പ്രശ്നങ്ങളെ ധീരമായി അഭിമുഖീകരിക്കേണ്ടവരാണ് എന്ന് മോഡറേററായിരുന്ന ററി. വി. തോമസ് പറഞ്ഞു.

---

കൊണ്ട് തൃപ്തിപ്പെട്ടാൽ പോരാ. കയ്യും, വിലാപ്പുറവും കണ്ട തോമ്മാശ്ളീഹായെപ്പോലെ സന്തോഷിക്കയും എൻെറ കർത്താവും, എൻെറ ദൈവവുമെയെന്ന് സാക്ഷിക്കുകയും വേണം.

തോമ്മാശ്ളീഹായുടെ ഈ ദർശനവും, ഏററുപറച്ചിലുമാണ് സഭയുടെ സുവിശേഷഘോഷണത്തിൻെറ അടിസ്ഥാനം. തോമ്മാശ്ളീഹാ ഉയർത്തെഴുന്നേററ കർത്താവിനെ കാണുകയും, വിശ്വസിക്കുകയും, ആദ്യത്തെ സുവിശേഷഘോഷണം നടത്തുകയും ചെയ്തു. മററുള്ള പത്ത് ശിഷ്യന്മാരും അതിന് സാക്ഷികളുമത്രെ. പതിനൊന്ന് ശിഷ്യന്മാർക്കും കർത്താവിനെ കണ്ട് വിശ്വസിക്കുന്നതിനുള്ള ഭാഗ്യം ലഭിച്ചു. പൗലോസ് ശ്ളീഹായ്ക്കും ഉയർത്തെഴുന്നേററ കർത്താവിൻെറ ദർശനം ഉളവായി. ഈ ദൈവദർശനവും, എൻെറ കർത്താവും, എൻെറ ദൈവവുമെയെന്ന ഉൽഘോഷണവും കൂടാതെ സഭ വളരുകയില്ല. ★




കുഞ്ഞനുജന്മാരേ, കുഞ്ഞനുജത്തിമാരേ,

ഈ കത്തെഴുതുമ്പോൾ സന്തോഷവും, സങ്കടവും ഒരുപോലെ കുഞ്ഞിച്ചായന്റെ ഹൃദയത്തിൽ വടംവലി നടത്തുന്നു. സന്തോഷമാണോ സങ്കടമാണോ കൂടുതൽ എന്ന് കുഞ്ഞിച്ചായന് അറിഞ്ഞുകൂടാ.

സന്തോഷത്തിന്റെ കാര്യം ആദ്യം പറയട്ടെ. യേശുനാഥന്റെ പൂന്തോട്ടത്തിലെ കുഞ്ഞനുജന്മാർക്കും കുഞ്ഞനുജത്തിമാർക്കും, ഓമനപ്രാവിനും പേരു നല്കുന്ന മത്സരത്തിൽ വളരെപ്പേർ പങ്കെടുത്തു. ജർമ്മനിയിലും അമേരിക്കയിലും കുവൈററിലും ഒക്കെ താമസിക്കുന്ന കൊച്ചു

---

ഉച്ചകഴിഞ്ഞുള്ള സമ്മേളനത്തിൽ പ. കാതോലിക്കാബാവായും മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായും സംബന്ധിച്ചു. വിവിധ രംഗങ്ങളിൽ പ്രവർത്തിക്കുന്ന സഭാംഗങ്ങളെ ഒന്നിച്ചു കാണുവാൻ കഴിഞ്ഞതിൽ പ. കാതോലിക്കാബാവാ സന്തോഷം പ്രകടിപ്പിച്ചു. ദൈവം തന്നിരിക്കുന്ന താലന്തുകൾ ദുർവിനിയോഗം ചെയ്യരുത്. അത് പ്രയോജനകരമായി വിനിയോഗിക്കണം. ദൈവം സമൂഹത്തെ സേവിക്കാൻ നൽകിയിരിക്കുന്ന അവസരമാണെന്ന് എല്ലാവരും ഓർക്കണം. പ. ബാവാ പറഞ്ഞു. സെമിനാറിൽ പങ്കെടുത്തവർക്കായി ഒരു ഏകദിനധ്യാനം നടത്തുവാൻ അദ്ദേഹം ആഗ്രഹം പ്രകടിപ്പിച്ചു.

തുടർന്ന് ''How to witness Christ in Professional life എന്ന വിഷയത്തെക്കുറിച്ച് മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ പ്രബന്ധം അവതരിപ്പിച്ചു. എല്ലാ ജോലികളിലും ദൈവം നമ്മെ ആക്കിയിരിക്കുന്നു എന്ന ചിന്ത എല്ലായ്പോഴും ഉണ്ടായിരിക്കണം. നമ്മുടെ പ്രവർത്തനങ്ങളിലൂടെ യേശുക്രിസ്തുവിന്റെ ദൗത്യം പ്രാവർത്തികമാക്കാൻ ശ്രമിക്കണം. ജോലി ചെയ്യാതെ പണം ഉണ്ടാക്കണമെന്ന ആഗ്രഹമുള്ളവർ കൂടിവരുന്നു. ഈ രീതി ശരിയല്ല. മെത്രാപ്പോലീത്താ പറഞ്ഞു.

സഭയുടെ ആന്തരവൃത്തവും ബാഹ്യവൃത്തവും തമ്മിൽ എന്നുമൊരു അന്തരമുണ്ട്. ഈ അന്തരം കുറയ്ക്കാൻ ഇത്തരം സമ്മേളനങ്ങൾ പ്രയോജനപ്പെടുമെന്ന് ചർച്ചയിൽ പങ്കെടുത്തുകൊണ്ട് എം. ജി. യൂണിവേഴ്സിററി സിൻഡിക്കേററു മെമ്പർ പ്രൊഫ. കെ. പി. ജോയി പറഞ്ഞു. നേതൃത്വത്തിന്റെയും ഉത്തമ മാതൃകകളുടെയും തകർച്ച എല്ലാ രംഗത്തുമുണ്ട്. ഇരുപത്തി ഒന്നാം നൂററാണ്ടിലെ സഭയുടെ വീക്ഷണം എന്തായിരിക്കണമെന്ന് നിശ്ചയിക്കാൻ ഇത്തരം സമ്മേളനങ്ങൾക്ക് സാധിക്കണം എന്നദ്ദേഹം പറഞ്ഞു.

സേവനത്തിനുപ്രാധാന്യം കൊടുത്തുകൊണ്ട് സഭ കുടിൽ വ്യവസായങ്ങളെ പ്രോത്സാഹിപ്പിക്കണം എന്ന് ഡോ. എം. എ. ഇട്ടിയച്ചൻപറഞ്ഞു. വിദ്യാഭ്യാസരംഗത്തും ചികിത്സാ രംഗത്തുമുള്ള സഭയുടെ പ്രവർത്തനങ്ങളിലെ കുറവുകൾ അദ്ദേഹം എടുത്തുകാട്ടി. കേരളത്തിലെ സാഹചര്യങ്ങൾ കണക്കിലെടുത്തുകൊണ്ട് കുടിൽവ്യവസായത്തിലും കോ–ഓപ്പറേററീവ് സൊസൈററികൾ രൂപീകരിക്കുന്നതിലും സഭ മുൻകൈ എടുക്കണം. റബർ അധിഷ്ഠിത വ്യവസായങ്ങൾക്ക് ഇവിടെ വലിയ സാദ്ധ്യതകൾ ഉണ്ട് എന്ന് ററി. വി. ഈശോ പറഞ്ഞു. സാധനങ്ങൾ ഉണ്ടാക്കാനും വില്ക്കാനുമുള്ള ഇവിടുത്തെ അവസരങ്ങൾ ശരിക്ക് വിനിയോഗിക്കണമെന്ന് അദ്ദേഹം പറഞ്ഞു.

സഭാതലത്തിൽ ഉദ്യോഗസ്ഥരുടെ ഒരു അസോസ്യേഷൻ ഉണ്ടാകേണ്ടിയിരിക്കുന്നു എന്ന് പി. എസ്. സഖറിയാ അഭിപ്രായപ്പെട്ടു. സഭയുടെ പഠിപ്പിക്കലുകൾ ഔദ്യോഗിക ജീവിതത്തിൽ പഠിക്കാൻസാധിക്കും. എന്നാൽ അപ്പോൾ വ്യക്തി നേരിടേണ്ടി വന്നേക്കാവുന്ന പീഢനങ്ങളെ സഭയ്ക്ക് എപ്രകാരം നേരിടാൻ സാധിക്കും? ഇതേപ്പററിയും ചിന്തിക്കണമെന്ന് അദ്ദേഹം ആവശ്യപ്പെട്ടു.

ഹ്യുമൻ റിസോഴ്സ് ഡെവലപ്പ്മെൻറിന് സഭാബഡ്ജററിൽ ഒരു പങ്ക് വകയിരുത്തണമെന്ന പി. യു. ജോർജ് നിർദ്ദേശിച്ചു. ജോലിയിൽ ഇരിക്കുന്ന ആളുകൾക്കും വേണ്ട പരിശീലനം കൊടുക്കാനുള്ള സംവിധാനം ഉണ്ടാകണം എന്നദ്ദേഹം പറഞ്ഞു.

ഡീക്കൻ സാം കുട്ടമ്പേരൂർ, പി. യു. ജോർജ് എന്നിവർ കോ–ഓർഡിനേററർമാരായി പതിനാറംഗ കമ്മററിയെ യോഗം തെരഞ്ഞെടുത്തു.

തയ്യാറാക്കിയത്: **സിബി തരകൻ**

കൊച്ചു കൂട്ടുകാർ മത്സരത്തിൽ പങ്കെടുത്തത് കുഞ്ഞിച്ചായനെ അത്യധികം സന്തോഷിപ്പിച്ചു്

ബാഹ്യകേരള ഭദ്രാസനങ്ങളിലുള്ള കൊച്ചു കൊച്ചു കൂട്ടുകാർ എഴുതിയ കത്തുകൾ ആഹ്ളാദദായകങ്ങൾ ആയിരുന്നു. ജൂൺമാസത്തിൽ മാത്രമേ മത്സരത്തിന്റെ ഫലം പ്രഖ്യാപിക്കയുള്ളു. ആരും പരിഭവിക്കരുതേ.

മത്സരത്തിൽ പങ്കെടുക്കേണ്ടതിന്റെ അവസാനത്തെതീയതി കഴിഞ്ഞതുകൊണ്ട് ഇനി ആരും പേരുകൾ അയക്കരുതെന്ന് അപേക്ഷിക്കുന്നു. ആരൊക്കെയാണ് ജഡ്ജസ് എന്ന് ഫലം പ്രഖ്യാപിച്ചതിനു ശേഷം അറിയിക്കാം. ജഡ്ജസിന്റെ തീരുമാനം അന്തിമം ആയിരിക്കും. സുന്ദരങ്ങളും അർത്ഥപൂർണ്ണങ്ങളും ആയ പേരുകൾ നല്കിയ എല്ലാ കൂട്ടരെയും കുഞ്ഞിച്ചായൻ ഹൃദയപൂർവ്വം അഭിനന്ദിക്കുന്നു.

ഇനിയും കുഞ്ഞിച്ചായൻ എന്തുകൊണ്ടാണ് സങ്കടപ്പെടുന്നതെന്നു പറയട്ടെ. കുഞ്ഞിച്ചായൻ ഈ കത്ത് എഴുതുമ്പോൾ ഒരു ദേശാടനക്കിളിയെപ്പോലെ യാത്രയ്ക്ക് ഒരുങ്ങുകയും കൂടിയാണ്. അമേരിക്കയിൽനിന്ന് അധികം താമസിയാതെ മടങ്ങിയെത്തണമെന്നാണ് കുഞ്ഞിച്ചായന്റെ ആഗ്രഹം.

അനുഭവങ്ങളുടെ കതിർക്കുലകളും കൊത്തിക്കൊറിച്ചുകൊണ്ട് ഒരു നെല്ലോലക്കുരുവിയെപ്പോലെ പറക്കുമ്പോൾ സന്തോഷവും സങ്കടവും കുഞ്ഞിച്ചായന്റെ മനസ്സിൽ മാറിമാറി നിഴലിടുന്നു. അനുഭവത്തിന്റെ കതിർക്കുലകളിൽ സന്തോഷത്തിന്റെയും സങ്കടത്തിന്റെയും നെന്മണികളുണ്ട്. ഈ കത്തു നിങ്ങൾ വായിക്കുമ്പോൾ കുഞ്ഞിച്ചായൻ അമേരിക്കയിലായിരിക്കും. കുഞ്ഞിച്ചായനുവേണ്ടി പ്രാർത്ഥിക്കണമേ കുഞ്ഞിച്ചായൻ നിങ്ങൾക്കുവേണ്ടിയും പ്രാർത്ഥിക്കാം.

ഇനി ഒരു കുഞ്ഞുകഥ പറയാം. ഒരു സംഭവകഥ.

ജനുവരിമാസത്തിൽ കിഴക്കമ്പലം ബേത്ലഹേം കോൺവന്റ് ഹൈസ്കൂൾ വാർഷികം അഭിവന്ദ്യ പീലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൊണ്ടാടി. കുഞ്ഞിച്ചായനും ആ സമ്മേളനത്തിൽ പങ്കെടുക്കാൻ പോയിരുന്നു. സ്നേഹത്തിന്റെ ഒരു പൂവനം എന്ന് ആ സ്കൂളിനെ വിശേഷിപ്പിക്കട്ടെ. കോൺവെന്റിലെ സിസ്റ്റേഴ്സും, ഹെഡ്മാസ്റ്ററച്ചനും ടീച്ചേഴ്സും എല്ലാം സ്നേഹസമ്പന്നരാണ്. 'കിഴക്കമ്പലത്തെ പൂത്തുമ്പികൾ' എന്നു വിളിക്കുന്നതു കേൾക്കാനാണ് അവർക്കിഷ്ടം. സ്കൂൾ വാർഷികത്തോടനുബന്ധിച്ച് കണ്ണിനും, കാതിനും കുളിർമ്മ പകരുന്ന ഒത്തിരി ഒത്തിരി കലാപരിപാടികൾ ഉണ്ടായിരുന്നു. താലപ്പൊലിയേന്തിയ ബാലികമാർ അതിഥികളെ പൂക്കൾകൊണ്ട് അഭിഷേകം ചെയ്തു.

പുഷ്പകുമാരിമാർ പൊഴിച്ച പൂമഴയിൽ അതിഥികൾ മുങ്ങിക്കുളിച്ചു അതിനിടയിൽ ചവിട്ടേററ ഒരു കൊച്ചുപൂവ് കുഞ്ഞിച്ചായൻ കുനിഞ്ഞെടുത്തു. സുന്ദരമായ ആ കൊച്ചുപുഷ്പത്തിന്റെ ഇതളുകൾ കുഞ്ഞിച്ചായന്റെ ചവിട്ടേററ് അരഞ്ഞു. കുഞ്ഞിച്ചായന് എന്തെന്നില്ലാത്ത സങ്കടം തോന്നി. ആ പൂവിന് സംസാരിക്കാൻ കഴിഞ്ഞിരുന്നെങ്കിൽ എന്തു പറയുമായിരുന്നു? കുഞ്ഞിച്ചായൻ പറയാം:—

''യേശുനാഥന്റെ പൂന്തോട്ടത്തിലെ ഓമൽപ്പൂക്കളും ഒത്ത് കഥ പറഞ്ഞും പാട്ടുപാടിയും കഴിയുന്ന കുഞ്ഞിച്ചായാ....ദൈവത്തിന്റെ തോട്ടത്തിലെ ഈ കൊച്ചു പൂവിനെ എന്തിനാണ് ചവുട്ടേല്പിച്ചത്. കുഞ്ഞിച്ചായൻ എന്നെ ചവുട്ടി നോവിച്ചിട്ടും ഞാൻ കുഞ്ഞിച്ചായന് എന്റെ സൗരഭ്യം സമ്മാനിച്ചു. കുഞ്ഞിച്ചായൻ എനിക്ക് മുറിവുകളും വേദനയും തന്നു അതിനു പകരം കുഞ്ഞിച്ചായനു ഞാൻ സ്നേഹവും സന്തോഷവും നല്കി''.

കുഞ്ഞനുജന്മാരേ...കുഞ്ഞനുജത്തിമാരേ.. ചവുട്ടി അരയ്ക്കുമ്പോൾ പരിമളം പകരുന്ന ആ കൊച്ചുപൂവ് നമ്മെ ഒരു വലിയ പാഠം പഠിപ്പിക്കുന്നു. ക്രിസ്തീയ സ്നേഹത്തിന്റെ സന്ദേശം എന്തെന്ന് ആ പാഠത്തിൽനിന്ന് നമുക്ക് പഠിക്കാം.

ദേഹമാകെ ചാട്ടവാറടിയുടെ പാടുകളും, കൈകാലുകളിലും ഹൃദയത്തിലും മുറിവുകളുമായി ക്രൂശിൽ കിടക്കുന്ന യേശുനാഥന്റെ ദിവ്യമുഖം നിങ്ങളുടെ ഹൃദയനയനങ്ങൾകൊണ്ടു കാണുക. തന്നെ അപമാനിക്കയും, മുറിവേൽപ്പിക്കയും ചെയ്യുന്നവർക്കുവേണ്ടി പ്രാർത്ഥിക്കുവാൻ കഴിയുന്ന യേശുനാഥനെക്കാൾ വലിയ ഒരു വീരാരാധനാപാത്രത്തെ ആർക്കാണു കാണാൻ കഴിയുക?

ശത്രുക്കളെ സ്നേഹിക്കാൻ ആർക്കും പറയാം. പ്രസംഗങ്ങളിലും, പ്രബന്ധങ്ങളിലും കേൾക്കുകയും വായിക്കുകയും ചെയ്യുന്നു. പ്രശസ്ത കവികളുടെ കവിതകളിലും, ഗായകരുടെ ഗാനങ്ങളിലും ഈ സന്ദേശം തുളുമ്പിനിൽക്കുന്നു അത് ജീവിതത്തിൽ പകർത്തുവാൻ നമുക്ക് കഴിയുന്നുണ്ടോ?

കുഞ്ഞിച്ചായൻ ഇതെഴുതുമ്പോൾ വളരെ ലജ്ജിക്കുന്നു. ഒരു നിസാരകാര്യത്തിന് കുഞ്ഞിച്ചായനെ വളരെയേറെ സ്നേഹിക്കുന്ന ഒരു മിത്രത്തെ കുഞ്ഞിച്ചായൻ ദുഃഖിപ്പിച്ചു. ആ മിത്രം കുഞ്ഞിച്ചായനോടു പിണങ്ങിയില്ല. വീണ്ടും വീണ്ടും സ്നേഹം തരുന്നു.

കിഴക്കമ്പലത്തെ കൊച്ചുപൂവ് കുഞ്ഞിച്ചായന് ഒരു കഥ സമ്മാനിച്ചു. ആ കഥ ഉടനെ പ്രസിദ്ധീകരിക്കുന്നു. 'ഹാപ്പിയപ്പൂപ്പൻ' കഥകളിൽ ചേർക്കുന്നുണ്ട്.

ക്രിസ്തീയ സ്നേഹം ജീവിതത്തിൽ പകർത്തിയിരുന്ന ഒരു മഹാത്മാവായിരുന്നു ഇന്ത്യയുടെ രാഷ്ട്രപിതാവായ ഗാന്ധിജി. നാഥുറാം വിനായക ഗോഡ്സേ എന്ന മതഭ്രാന്തന്റെ വെടിയുണ്ടയേററ് ബിർലാമന്ദിരത്തിന്റെ മുമ്പിൽ പിട

# വാർത്തകളും കുറിപ്പുകളും

## W. C. C. സുവർണ്ണജൂബിലി സമ്മേളനം

''ജൂബിലി'' എന്ന വിഷയത്തെ കേന്ദ്രീകരിച്ച് അടുത്ത ലോക സഭാകൗൺസിൽ പൊതുസമ്മേളനത്തിന്റെ ചിന്തകൾ ആവിഷ്ക്കരിക്കുവാൻ സെപ്തംബർ 14 മുതൽ 20 വരെ സ്വീഡനിലെ സിഗ്റ്റുണാ (Sigtuna)യിൽ ചേർന്ന സഭാകൗൺസിൽ എക്സിക്യൂട്ടീവ്കമ്മററി തീരുമാനിച്ചു. 1998–ൽ നടക്കുവാനിരിക്കുന്ന അടുത്ത പൊതുസമ്മേളനം കൗൺസിലിന്റെ സുവർണ്ണജൂബിലി സമ്മേളനമായിരിക്കും. (1948–ൽ ആംസ്റ്റർഡാമിലായിരുന്നു കൗൺസിൽ ആദ്യമായി സമ്മേളിച്ചത്). ലേവ്യാ പുസ്തകം 25–ാം അദ്ധ്യായത്തിൽ പറയുന്ന 'ജൂബിലി' വിക്ഷണമായിരിക്കും ചിന്താവിഷയങ്ങളുടെ അടിസ്ഥാനം. 'ജൂബിലി' എന്ന വിഷയത്തിന്റെ വേദശാസ്ത്രപരവും ദൈവശാസ്ത്രപരവുമായ വീക്ഷണങ്ങളുടെ അടിസ്ഥാനത്തിൽ രേഖകൾ തയ്യാറാക്കാനും പുതിയ ചിന്താവിഷയം വികസിപ്പിച്ചെടുക്കാനുള്ള നിർദ്ദേശങ്ങൾ തയ്യാറാക്കാനും അത് അടുത്തഎക്സിക്യൂട്ടീവ് കമ്മററിയിൽ അവതരിപ്പിക്കാനും എക്സിക്യൂട്ടീവ് കമ്മററി ഡബ്ളിയു. സി. സി. സ്ററാഫിനോടാവശ്യപ്പെട്ടു.

## പൂനാ ദേഹു റോഡിൽ പണി നടക്കുന്നു

കഴിഞ്ഞ സെപ്ററംബർ 26–ാം തീയതി ബോംബെ ഭദ്രാസനാധിപൻ കല്ലിട്ട സെന്റ് ജോർജ് ബാലികാഭവൻ (കുഷ്ഠരോഗികളുടെ പെൺകുട്ടികൾക്ക്) കെട്ടിടം പണിക്കുള്ള ഗവണ്മെന്റ് അനുവാദം താമസിച്ചെങ്കിലും ഈ മായൽത്തോ ദിവസം അനുവാദം കിട്ടി പണിയാരംഭിച്ചിരിക്കുന്നു. താമസിയാതെ ആദ്യ കെട്ടിടംപണി പൂർത്തിയാക്കി ഈ വർഷംകൊണ്ടുതന്നെ കുട്ടികളെ പ്രവേശിപ്പിക്കാൻ സാധിക്കുമെന്നാണ് പ്രതീക്ഷ. സംഭാവന വിദേശത്തുനിന്ന് അയയ്ക്കുന്നവർ സ്ഥാപനത്തിന്റെ പേരിൽ ചെക്ക് അയയ്ക്കത്തക്ക രജിസ്ട്രേഷൻ ആയിട്ടില്ലാത്തതിനാൽ ഡയറക്ടറുടെ പേരിൽ അയയ്ക്കണമെന്നു താല്പര്യപ്പെടുന്നു. (Fr. K. I. Philip, St. George Balika Gharam, Dehu Road, Poone-412101, Maharashtra എന്ന പേരിൽ സഹായം ഭാരതത്തിനകത്തും പുറത്തും നിന്ന് അയയ്ക്കണമെന്ന് അഭ്യർത്ഥിക്കുന്നു''.

എന്ന്, ഗീവറുഗീസ് മാർ ഒസ്താത്യോസ്
മെത്രാപ്പോലീത്താ, പ്രസിഡന്റ്.

## സമൂഹവിവാഹം: ദമ്പതികൾക്കു സ്വീകരണം

സഭയുടെ സമൂഹ വിവാഹപദ്ധതിയുടെ മൂന്നാംഘട്ടത്തിൽ വിവാഹിതരായ ദമ്പതികൾക്ക് ദേവലോകം അരമന ഹാളിൽ സ്വീകരണം നൽകി. ഫെബ്രുവരി 17–ന് കൂടിയ യോഗം പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ ഉദ്ഘാടനം ചെയ്തു. ജില്ലാ കൗൺസിൽ പ്രസിഡന്റ് ടി. വി. എബ്രഹാം, മുൻസിപ്പൽ ചെയർമാൻ എൻ. കെ. പൊതുവാൾ, പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ, എ. കെ. തോമസ്, റവ. ജേക്കബ് മണ്ണാറപ്രയിൽ കോറെപ്പിസ്ക്കോപ്പാ എന്നിവർ ആശംസാപ്രസംഗങ്ങൾ നടത്തി. തോമസ് മാത്യു കുമ്പുക്കാട്ട് റിപ്പോർട്ടു വായിച്ചു. പ്രൊഫ. പി. സി. ഏലിയാസ് സ്വാഗതവും ഫാ. ററി. സി. ജോൺ കൃതജ്ഞതയും പറഞ്ഞു. ദമ്പതികൾക്കുള്ള സഹായധനവും യോഗത്തിൽ വിതരണം ചെയ്യുകയുണ്ടായി.

മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



Accamma Eapen.

ഞ്ഞുവീഴുമ്പോഴും അദ്ദേഹത്തിന്റെ ഹൃദയത്തിൽനിന്ന് ഒഴുകിയത് ഈശ്വരസ്തോത്രം ആയിരുന്നു. അതുകൊണ്ടാണ് പ്രേഷിതവീരനായ ഡോ. സ്ററാൻലിജോൺസും, ഉത്തമ ക്രിസ്തുഭക്തരായ സി. എഫ്. ആൻഡ്രൂസും ബിഷപ്പ് പെക്കൻഹാംവാൽഷും, ഡോ: ഇ. എഫ്. പേററണും എല്ലാം ഗാന്ധിജിയെ ആദരിച്ചിരുന്നത്. മഹാന്മാരായ പാശ്ചാത്യർ മഹാത്മജിയെ ആദരിച്ചിരുന്നതുപോലെ ഇന്ത്യാക്കാരായ നാം രാഷ്ട്രപിതാവിനെ ആദരിക്കുന്നുണ്ടോ? മഹാത്മജിയുടെ മഹത്വം മനസിലാക്കിയിട്ടുണ്ടോ?

ക്രിസ്തീയസ്നേഹം പ്രായോഗിക ജീവിതത്തിൽ പകർത്തിയിരുന്ന മഹാത്മജിയെക്കുറിച്ചു നാം വളരെയേറെ പഠിക്കണം. ക്രിസ്തീയസ്നേഹം നമ്മുടെ ജീവിതത്തെ ധന്യമാക്കട്ടെ.

എല്ലാ നൻമകളും പ്രാർത്ഥിച്ചുകൊണ്ട്,
നിറഞ്ഞ സ്നേഹത്തോടെ,
സ്വന്തം കുഞ്ഞിച്ചായൻ.



# സൺഡേസ്കൂൾ വാർത്തകൾ

## യു. എ. ഇ. യിലെ സണ്ടേസ്ക്കൂളുകൾ:

ജനുവരി 21 മുതൽ ഫെബ്രുവരി 11 വരെ യു. എ. ഇ. യിലെ നമ്മുടെ വിവിധ ഇടവകകൾ സന്ദർശിക്കാനും ആത്മിക ശുശ്രൂഷകളും പ്രബോധനങ്ങളും നടത്താനും എനിക്കവസരമുണ്ടായി. ദുബായ്, അബുദബി എന്നീ രണ്ട് ഇടവകകൾ സ്ഥാപിതമായതിന്റെ രജതജൂബിലിയാഘോഷങ്ങളിൽ പങ്കെടുക്കാനാണ് എത്തിയത്. അവിടെ രണ്ടിടത്തും നമുക്ക് മനോഹരങ്ങളായ ദേവാലയങ്ങൾ സ്വന്തമായിട്ടുള്ളത് വലിയ നേട്ടമാണ്. ഷാർജ, അലയിൻ, റാസൽഖൈമാ എന്നീ സ്ഥലങ്ങളും സന്ദർശിച്ച് പരിപാടികൾ നടത്താൻ കഴിഞ്ഞു.

ആരാധനകൾ ക്രമമായും ഭംഗിയായും നടത്തുവാൻ ഉത്സാഹിക്കുന്നതോടൊപ്പം, സണ്ടേസ്ക്കൂൾ പ്രവർത്തനം കാര്യക്ഷമമായി നടത്തുവാനും പ്രസ്തുത ഇടവകകൾ ശ്രദ്ധിക്കുന്നു എന്നത് പ്രത്യേകം പ്രസ്താവ്യമാണ്. ദുബായ് ഇടവകയിലെ സണ്ടേസ്ക്കൂളിൽ ഏതാണ്ട് 550 വിദ്യാർത്ഥികളും അബുദബി ഇടവകയിൽ ഏതാണ്ട് 500 വിദ്യാർത്ഥികളുമുണ്ട്. ഇടവകയുടെ വലിപ്പം കണക്കാക്കുമ്പോൾ ഷാർജാ താരതമ്യേന ചെറുതാണ്. അവിടെയും സണ്ടേസ്ക്കൂൾ സുശക്തമാണ്. സ്വന്തമായി ആരാധന സ്ഥലങ്ങൾ ഇല്ലാത്ത റാസൽഖൈമായിലും, അലയിനിലും സണ്ടേസ്ക്കൂൾ ഭംഗിയായി നടക്കുന്നുണ്ട്.

എന്റെ സന്ദർശനവേളയിൽ സണ്ടേസ്ക്കൂൾ കുട്ടികളെയും അദ്ധ്യാപകരെയും പ്രത്യേക സമ്മേളനങ്ങളിൽ അഭിസംബോധന ചെയ്യുവാൻ കഴിഞ്ഞു. കേന്ദ്രതലത്തിലുള്ള ഒരു ഔദ്യോഗിക ഭാരവാഹി ആദ്യമായിട്ടാണങ്ങനെ ചെയ്യുന്നത്. കേരളത്തിലെ ഇടവകകളിൽ സണ്ടേസ്ക്കൂൾ പ്രസ്ഥാനം എങ്ങനെ പ്രവർത്തിക്കുന്നു എന്നും, പുതുതായി ആവിഷ്ക്കരിച്ചിട്ടുള്ള പരിപാടികൾ എന്തൊക്കെയെന്നും അവരെ മനസ്സിലാക്കുവാൻ സാധിച്ചു.

അവിടെയുള്ള സണ്ടേസ്ക്കൂളുകളെപ്പററി അഭിമാനത്തോടും അഭിനന്ദനത്തോടുംകൂടിയാണ് അനുസ്മരിക്കുന്നത്. ശ്രദ്ധയിൽപെട്ട ചില കാര്യങ്ങൾ ഇവിടെ ചേർക്കുന്നു. (1) ഇടവകയുടെ ബജററിൽ സണ്ടേസ്ക്കൂളിനു ഗണ്യമായ തുക മാററിവയ്ക്കുകയും, പ്രവർത്തനങ്ങൾക്ക് എല്ലാവിധ പിന്തുണകളും പ്രോത്സാഹനങ്ങളും നൽകുകയും ചെയ്യുന്നു. (2) ഇംഗ്ലീഷിലാണ് ക്ലാസുകൾ നടത്തുക. അദ്ധ്യാപകർ അതനുസരിച്ച് ഒരുങ്ങിച്ചെന്നേ മതിയാവൂ. അദ്ധ്യാപക സമൂഹത്തെക്കുറിച്ച് പൊതുവായി വളരെ പ്രശംസയും അഭിനന്ദനവും എനിക്കുണ്ട്. ഡോക്ടേഴ്സ്, എൻജിനിയേഴ്സ്, അദ്ധ്യാപകർ, ഉന്നതോദ്യോഗസ്ഥർ തുടങ്ങിയവർ അദ്ധ്യാപകനിരയിൽ പെടുന്നു. തികഞ്ഞ അർപ്പണബോധത്തോടും കാര്യക്ഷമതയോടുമുള്ള അവരുടെ പ്രവർത്തനം ശ്ലാഘനീയമാണ്. രക്ഷകർത്താക്കൾ കുട്ടികളെ കൊണ്ടുവരാനും, കൊണ്ടുപോകാനുമില്ലാത്തപ്പോൾ അദ്ധ്യാപകർ സ്വന്തം വാഹനങ്ങളിലും വാടകയ്ക്കെടുക്കുന്ന ബസ്സുകളിലും കുട്ടികളെ അവരവരുടെ ഭവനങ്ങളിൽ കൊണ്ടുചെന്നാക്കുന്നു. യു. എ. ഇ. മുഴുവനും ചേർന്ന് ഒരു ഡിസ്ട്രിക്ടായി പ്രവർത്തിക്കുകയും, അദ്ധ്യാപകരെല്ലാം വർഷത്തിൽ ഒന്നിലധികം പ്രാവശ്യം ഒന്നുചേർന്നു പ്രവർത്തനങ്ങൾക്കു രൂപംനൽകുകയും ചെയ്യുന്നു. ഹെഡ്മാസ്റ്റേഴ്സ് സമ്മേളനം കൂടുതൽ പ്രാവശ്യം ചേർന്ന് പ്രവർത്തനങ്ങൾ ഏകോപിപ്പിച്ചു കൊണ്ടുപോകുന്നു. (3) മാതാപിതാക്കൾ കുട്ടികളുടെ സണ്ടേസ്ക്കൂൾ പഠനത്തിൽ കൂടുതൽ ശ്രദ്ധയും താല്പര്യവും എടുക്കുന്നു എന്നു പറയാം. ഒരു സ്ഥലത്തു രക്ഷാകർത്താക്കളും അദ്ധ്യാപകരും ഒരുമിച്ചുള്ള സമ്മേളനവും പ്രവർത്തനാസൂത്രണവുമുണ്ട്. (4) കുട്ടികളുടെ ജന്മദിനാഘോഷങ്ങൾ ഓരോ സണ്ടേസ്ക്കൂളിലും നടത്തുന്നു. അത് പരസ്പരം പ്രോത്സാഹനം നൽകുന്ന സംരംഭമാണ്. (5) ഉത്സാഹപൂർവ്വമായി ഒ. വി. ബി. എസും നടത്തുന്നുണ്ട്. കുട്ടികൾക്ക് ആവേശം പകരുന്ന ഒരു പ്രസ്ഥാനമാണത്.

## അദ്ധ്യാപകരുടെ സംഭാവന

യു. എ. ഇ. യിലെ സണ്ടേസ്ക്കൂൾ അദ്ധ്യാപകരുടെ ഒരു ഏകദിന സമ്മേളനം ദുബായ് പള്ളിയിൽവച്ച് ഞാൻ നയിക്കുകയുണ്ടായി. തദവസരത്തിൽ സണ്ടേസ്ക്കൂൾ അസോസിയേഷന്റെ കേന്ദ്രഓഫീസിൽ ഉപയോഗിക്കാൻ ഒരു മലയാളം ടൈപ്പ്റൈറ്റർ വാങ്ങുന്നതിനായി അദ്ധ്യാപകരുടെ സംഭാവനയായി 11120 (പതിനോരായിരത്തി ഒരുനൂററിരുപത്) രൂപാ സംഭാവന നൽകുകയുണ്ടായി. ആ സംഭാവനകൊണ്ടു വാങ്ങിച്ച ടൈപ്പ്റൈറ്റർ ഇപ്പോൾ കേന്ദ്രഓഫീസിൽ ഉപയോഗത്തി

ലിരിക്കുന്നു. അദ്ധ്യാപക സമൂഹത്തോട് ഇതിനുള്ള നന്ദി ഇവിടെ അറിയിക്കുന്നു.

കോട്ടയം — കർത്തൃശുശ്രൂഷയിൽ

18–2–'94 — യോശുവ അച്ചൻ

## മത്സര പരീക്ഷാഫലം

1994 ജനുവരി 1–ാംതീയതി ശനിയാഴ്ച നടത്തിയ മത്സര പരീക്ഷയുടെ 5 മുതൽ 10 വരെയുള്ളതും 12–ാംക്ലാസ്സിലെയും ഫലം പ്രസിദ്ധീകരിച്ചത് അറിഞ്ഞല്ലോ. പരീക്ഷാഫലത്തെ സംബന്ധിച്ച് പരാതിയുള്ളവർ പത്തുരൂപാ ഫീസോടുകൂടി ഡയറക്ടർ ജനറലിന് 1994 മാർച്ച് 20–നു മുമ്പ് പുന:പരിശോധനയ്ക്ക് അപേക്ഷ അയച്ചിരിക്കണം. താമസിച്ചുകിട്ടുന്ന അപേക്ഷ പരിഗണിക്കുന്നതല്ല.

## 1993–ലെ മത്സരപ്പരീക്ഷാ വിജയികൾ

V 1) പ്രിയ സാറാ വറുഗീസ്, എം. ഡി. വള്ളമല, ചെങ്ങരൂർ, നിരണം 42

2) ഷീനാ കെ. സ്കറിയാ, സെ. തോമസ് മീനടം, പാമ്പാടി, കോട്ടയം 40

VI 1) അനുമോറം രാജു, സെ. മേരീസ് പാച്ചിറ, കുറിച്ചി, കോട്ടയം 44

2) അൻസു എലിസബേത്ത് ജയിക്കബ്, സെ. മേരീസ്, വെണ്മണി, ചെങ്ങന്നൂർ 43

VII 1) ലീനാ വറുഗീസ്, സെ. തോമസ്, കാർത്തികപ്പള്ളി, കാർത്തികപ്പള്ളി നിരണം, 46

2) അൻസി സാറാ ഫിലിപ്പ്, സെ. ഇഗ്നേഷ്യസ് ചെങ്ങന്നൂർ. ചെങ്ങന്നൂർ 37

VIII 1) സ്നേഹാ റ്റി. അലക്സാണ്ടർ, സെ. മേരീസ് ചീരഞ്ചിറ, വാകത്താനം, കോട്ടയം 46

2) ഷൈലാ എസ്. ശാമുവേൽ, സെ. മേരീസ് വെണ്മണി, ചെങ്ങന്നൂർ, 45

IX 1) ഷൈൻ സ്ക്കറിയ, സെ. മേരീസ്, മല്ലശ്ശേരി, കോന്നി, തുമ്പമൺ 40

2) ബിൻസി ചെറിയാൻ, സെ. ജോർജ്, മണലേൽ, കോട്ടയം, കോട്ടയം 38

X 1) അജിതാ ഉമ്മൻ, എം. ജി. എം. മാന്തളിർ, പന്തളം, ചെങ്ങന്നൂർ 75

2) ദീപാ വർഗീസ്, എം. ജി. തുമ്പമൺ, തുമ്പമൺ 74

3) എത്സി. കെ. കോശി, സെ. മേരീസ്, വള്ളംകുളം, ഉമയാററുകര, ചെങ്ങന്നൂർ 73

XII 1) സൂസമ്മ ജോർജ്, സെ. ജോർജ്, വാളാക്കോട്. പുനലൂർ, തിരുവനന്തപുരം 68

2) സജി പി. ജോർജ്, സെ. മേരീസ് വളഞ്ഞവട്ടം ഈസ്ററ്, പരുമല, നിരണം 66

3) റജി സി. തോമസ്, സെ. പോറസ് നെടുമാവ്, വാഴൂർ, കോട്ടയം 65


### Form IV
### MALANKARA SABHA

| | |
|---|---|
| Place of Publication | - Kottayam |
| Periodicity | - Monthly |
| Printer | - Rev. Fr. T. G. Zacharia |
| Whether citizen of India | - Yes |
| Address | - Catholicate Aramana Kottayam.38 |
| Publisher | - Rev. Fr. T. G. Zacharia |
| Address | - Item No. 5 |
| Editor | - Rev. Dr. Jacob Kurian |
| Whether citizen of India | - Yes |
| Address | - P.O.Box 98, Kottayam-1 |
| Name & Address of the owner | - Orthodox Viswasa Paripalana Samathy Devalokam, Kottayam-38 |

I Rev- Fr- T-G- Zacharia here by declare that the particulars given above are true to the best of my knowledge and belief-

25-2-1994. Fr T. G- Zacharia

## സണ്ടേസ്ക്കൂൾ വാർഷികം

കുന്നങ്കുളം: മരത്തംകോട് മാർ ഗ്രീഗോറിയോസ് പള്ളി എം. ജി. എം. സണ്ടേസ്ക്കൂളിന്റെയും മററ് ആത്മീയ സംഘടനകളുടെയും വാർഷികം 6–2–94 ഞായറാഴ്ച പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. ഫാ: ജോർജ് ചീരൻ, ഫാ: സ്ററീഫൻ, സി. വി. ഉല്ലാസ്, ശ്രീമതി മേരി ടീച്ചർ എന്നിവർ ആശംസകളർപ്പിച്ചു. ഇടവക വികാരി ഫാ: ജേക്കബ് സി. എം. സ്വാഗതവും ജെയ്സൺ സി. ജോർജ് നന്ദിയും പറഞ്ഞു.

## കോളേജ് വിദ്യാർത്ഥികൾക്ക് ധനസഹായം

അമേരിക്കയിലുള്ള നമ്മുടെ സണ്ടേസ്ക്കൂൾ അസോസിയേഷൻ, അർഹരായ കോളേജ് വിദ്യാർത്ഥികൾക്ക് 1000 രൂപാ വീതമുള്ള 16 സ്കോളർഷിപ്പുകൾ നൽകുന്നതാണെന്ന് അവിടുത്തെ സണ്ടേസ്ക്കൂൾ ഡയറക്ടർ ഫാദർ തോമസ് പി. മുണ്ടുകുഴി അറിയിച്ചിരിക്കുന്നു. കേരളത്തിലെ ഓരോ ഭദ്രാസനത്തിൽനിന്നും ഒരാൾക്കും ബ്രഹ്മവാർ മിഷ്യൻ, സ്ലീബാദാസസമൂഹം ഇടവകകളിലെ ശുശ്രൂഷക സംഘടന എന്നിവയിൽനിന്ന് ഓരോ ആൾക്കുംവീതം പ്രസ്തുത സ്കോളർഷിപ്പ് ലഭിക്കുന്നതാണ്. ഈ സ്കോളർഷിപ്പ് മൂന്നു വർഷത്തേക്ക് തുടരുന്നതായിരിക്കും. അങ്ങനെ ലഭിക്കുവാൻ ഓരോ അദ്ധ്യയനവർഷത്തെ റിപ്പോർട്ടും മാർക്കുലിസ്ററും അമേരിക്കയിലെ ഡയറക്ടർക്ക് അയച്ചുകൊടുക്കേണ്ടതാണ്.

ഓരോ ഭദ്രാസന ഡയറക്ടർക്കും, മേല്പറഞ്ഞ മററു സംഘടനകൾക്കും രണ്ടുപേരെ വീതം ശുപാർശ ചെയ്യാം. സണ്ടേസ്ക്കൂൾ ഡയറക്ടർ ജനറൽ ഓഫീസിൽ അവരിൽനിന്ന് ഓരോ വിദ്യാർത്ഥിയെവീതം തെരഞ്ഞെടുത്ത് ലിസ്ററ് അമേരിക്കയ്ക്ക് അയച്ചുകൊടുക്കും.

പേര്, വീട്ടുപേര്, മാതാപിതാക്കളുടെപേര്, S. S. L. C. സർട്ടിഫിക്കററിന്റെയും മാർക്കുലിസ്ററിന്റെയും കോപ്പി, ഇടവകവികാരിയുടെ ശുപാർശക്കത്ത് എന്നിവ ചേർത്ത് അതതു ഭദ്രാസന ഡയറക്ടറന്മാർക്ക് അയച്ചുകൊടക്കുക.

## ഓർത്തഡോക്സ് സെമിനാരി പാരിഷ്മിഷൻ

കോട്ടയം: ഓർത്തഡോക്സ് സെമിനാരി അദ്ധ്യാപകരും വിദ്യാർത്ഥികളുംചേർന്ന് എല്ലാ വർഷവും മദ്യവേനൽ അവധിക്കാലത്ത് വിവിധ ഇടവകകളിൽ നടത്തുന്ന പാരിഷ്മിഷൻ പ്രവർത്തനങ്ങൾ ഈ വർഷം ഏപ്രിൽ 20–24വരെ തീയതികളിൽ നടത്തുവാൻ തീരുമാനിച്ചിരിക്കുന്നു. സുവിശേഷയോഗങ്ങൾ, വിശ്വാസസംബന്ധമായ ക്ലാസുകൾ, ഗാനപരിശീലനം, സ്ലൈഡ് പ്രദർശനം, ഭവനസന്ദർശനം, കൗൺസലിംഗ്

## നിര്യാതയായി



കല്ലിശ്ശേരി: ഉമയാററുകര പള്ളി വികാരി ആയിരുന്ന നിര്യാതനായ തോട്ടത്തിൽ ചെല്ലാട്ട് ഗീവർഗീസ് കത്തനാരുടെ ഭാര്യ കുഞ്ഞമ്മ (94) ഫെബ്രുവരി 25–ാംനനിര്യാതയായി. ശവസംസ്ക്കാരം 26–ാംതീയതി ഉമയാററുകര ഓർത്തഡോക്സ് പള്ളിയുടെ ശ്മശാനത്തിൽ പ്രത്യേകം തയ്യാറാക്കിയ കല്ലറയിൽ പ: കാതോലിക്കാബാവാതിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിൽ നടത്തി. നിയുക്ത കാതോലിക്കാ മാർ തീമോത്തിയോസ്, മാർ ബർന്നബാസ്, മാർ എപ്പിപ്പാനിയോസ്, മാർ അത്താനാസ്യോസ്, മാർ സേവേറിയോസ്; മാർ ക്ലീമ്മീസ് എന്നീ മെത്രാപ്പോലീത്തന്മാർ 25–ാം തീയതി ഭവനത്തിൽ എത്തി പ്രാർത്ഥന നടത്തി. പള്ളിയിൽവച്ചുള്ള ശുശ്രൂഷകളിൽ മാർ ഒസ്താത്തിയോസ്, മാർ തേവോദോസ്യോസ്, മാർ ദീയസ്ക്കോറോസ്, മാർ ദീവന്നാസ്യോസ്, മാർ ഈവാനിയോസ് എന്നീ തിരുമേനിമാരും സംബന്ധിച്ചു. പള്ളിയിൽവച്ച് പ: ബാവാതിരുമേനിയും മാർ ദീയസ്ക്കോറോസ് തിരുമേനിയും ഫാ. ററി. ജെ. ജോഷ്വായും അനുശോചനം അറിയിച്ചുകൊണ്ട് പ്രസംഗിച്ചു. റമ്പാൻ തേയോഫോറോസ് കോറെപ്പിസ്ക്കോപ്പാ ഭവനത്തിൽവച്ചും പ്രസംഗിച്ചു. വൈദികരടക്കം ഒരു വമ്പിച്ച ജനതതി വിലാപയാത്രയിലും ശുശ്രൂഷയിലും സംബന്ധിച്ചു. സഖാക്കൾ സ്ററീ പി. സി. ഏബ്രഹാം, പി. ജെ. കുര്യൻ എം. പി., ജോസഫ് പുതുശ്ശേരി എം. എൽ. എ. തുടങ്ങിയ രാഷ്ട്രീയ സാമൂഹിക സാമുദായിക രംഗങ്ങളിൽപ്പെട്ട പലരും പള്ളിയിലും ഭവനത്തിലും എത്തി അനുശോചനം അറിയിക്കുകയുണ്ടായി. ദേവലോകം അരമന മാനേജർ ഫാ. ററി. ജി. സഖറിയ, ററി. ജി. തോമസ്, ററി. ജോർജ് എന്നിവർ മക്കളാണ്.

എന്നിവയാണ് പ്രധാന പ്രവർത്തനങ്ങൾ. പാരീഷ്മിഷൻ ക്രമീകരിക്കുവാൻ ആഗ്രഹിക്കുന്ന ഇടവകകൾ താഴെ കാണുന്ന വിലാസത്തിൽ എത്രയും വേഗത്തിൽ ബന്ധപ്പെടുക. ബിജു. പി. തോമസ്, പാരീഷ്മിഷൻ സെക്രട്ടറി, ഓർത്തഡോക്സ് സെമിനാരി, P. B. No. 98, കോട്ടയം–1.

## കോറെപ്പിസ്കോപ്പാസ്ഥാനം നൽകി

പ. കാതോലിക്കാബാവാ തിരുമേനി തിരുവല്ലാ പാലിയേക്കര പള്ളിയിൽവച്ച് ഫാ. പി. എസ്. ശമുവേൽ (അമേരിക്ക) പാണ്ടിശേരിൽ ഫാ. പീലിപ്പോസ് (കുററൂർ) എന്നിവർക്ക് ഫെ. 13–ാം തീയതി കോറെപ്പിസ്കോപ്പാസ്ഥാനം നൽകി.

## പള്ളികൂദാശ

മദ്ധ്യപ്രദേശിൽ ഗ്വാളിയാറിൽ നിർമ്മിച്ച സെ. പോൾസ് പള്ളിയുടെ കൂദാശ ഡൽഹി ഭദ്രാസന അസി. മെത്രാപ്പോലീത്താ ജോബ് മാർ പീലക്സീനോസ് തിരുമേനി നിർവഹിച്ചു. തുടർന്നുവി. മൂന്നുമ്മേൽ കുർബാന അർപ്പിക്കപ്പെട്ടു.

വി. കൂദാശാനന്തരം നടന്ന പൊതുസമ്മേളനത്തിൽ വികാരി ഫാ. വർഗീസ് മാത്യു സ്വാഗതം പറഞ്ഞു. ഭദ്രാസന സെക്രട്ടറി ഫാ. എം. എസ്. സ്കറിയാ, ഫാ. ജോർജ്, ഫാ. സി. എം. കുറിയാക്കോസ് എന്നിവർ ആശംസകളർപ്പിച്ചു. പള്ളിയുടെ ആഭിമുഖ്യത്തിൽ പ്രസിദ്ധപ്പെടുത്തിയ സ്മരണിക ചീഫ് എഡിററർ തോമസ് ഏബ്രഹാമിൽ നിന്ന് സ്വീകരിച്ച് തിരുമേനി പ്രകാശനം ചെയ്തു. ഇടവക സെക്രട്ടറി പി. സി. ജോൺ കൃതജ്ഞത പറഞ്ഞു.

## അപകടത്തിൽ നിര്യാതനായി

കൂർത്തമല ആശാരിയത്ത് പി. സി. ചെറിയാൻ സ്ക്കൂട്ടർ അപകടത്തിൽ ഫെബ്രുവരി 17–ാം തീയതി നിര്യാതനായി. ശവസംസ്കാരം 22–ാം തീയതി കുർത്തമല പള്ളിയിൽ മാർ തേവോദോസ്യോസ്, മാർ ഈവാനിയോസ്, മാർ അത്താനാസ്യോസ്, മാർ മിലിത്തിയോസ് എന്നീ തിരുമേനിമാരുടെ കാർമ്മികത്വത്തിൽ നടത്തി. ഭിലായ് സ്ററീൽ പ്ലാൻറ് കൺസ്ട്രക്ഷൻ സൂപ്രണ്ടിംഗ് ഇൻജിനിയറായി റിട്ടയർ ചെയ്ത ഇദ്ദേഹം സഭവക സ്കൂളുകളുടെ കൺസൾട്ടിംഗ് ഇഞ്ചിനിയരായിരുന്നു. സഭാമാനേജിംഗ് കമ്മററി മെമ്പറായും സേവനം അനുഷ്ഠിച്ചിട്ടുണ്ട്. പുത്തൻകാവ് ഡിസ്ട്രിക്ട് സണ്ടേസ്കൂൾ ഇൻസ്പെക്ടറായിരുന്നു.

## സ്വീകരണവും പള്ളികൂദാശയും

ബാംഗ്ളൂർ നോർത്തിൽ പരുമല മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ നാമത്തിൽ പണിത പള്ളിയുടെ കൂദാശ ഫെബ്രു 19, 20 തീയതികളിൽ നടന്നു. കൂദാശക്ക് എത്തിയ ബാവാ തിരുമേനിക്കും, മാർ തീമോത്തിയോസ്, മാർ ദീവന്നാസ്യോസ് എന്നീ തിരുമേനിമാർക്കും ഫെബ്രു. 19–ാം തീയതി 4 മണിക്ക് പള്ളിയിലേക്ക് വമ്പിച്ച സ്വീകരണം നൽകി. തുടർന്ന് സന്ധ്യാനമസ്കാരം കൂദാശയുടെ ഒന്നാം ഭാഗവും നടന്നു.

20–ാം തീയതി പ്രഭാതനമസ്കാരം കൂദാശയുടെ 2–ാം ഭാഗം വി. മൂന്നുമേൽ കുർബാന എന്നിവയ്ക്കുശേഷം മാർ ദീവന്നാസ്യോസ് തിരുമനസിലെ അദ്ധ്യക്ഷതയിൽ കൂടിയ സമ്മേളനത്തിൽ വികാരി ഫാ. ജോൺ തോമസ് സ്വാഗതമാശംസിച്ചു. പ. ബാവാ തിരുമേനി ഉൽഘാടനം ചെയ്തു. ഡോ. സ്ററാലിൻ മക്കാടൻ സോവനീർ റിലീസ് ചെയ്യുകയും അഭിവന്ദ്യ തീമോത്തിയോസ് തിരുമേനി, ഫാ. പി. എം. കുറിയാക്കോസ്, ഫാ. ഓ. തോമസ്, ഫാ. ജോസഫ് തളിയേപ്പറമ്പിൽ, കെ. ഏ. നൈനാൻ എന്നിവർ ആശംസാപ്രസംഗം നടത്തി. എം. വി. പൗലൂസ് കൃതജ്ഞതയും പറഞ്ഞു.

## ദൈവവിളി കോൺഫറൻസ്

മലങ്കര ഓർത്തഡോക്സ് സഭയിലെ സന്യാസജീവിതം ആഗ്രഹിക്കുന്ന യുവതീ യുവാക്കന്മാർക്കു വേണ്ടിയുള്ള ഒരു ദൈവവിളി കോൺഫറൻസ്, ഏപ്രിൽ 6, 7 തീയതികളിൽ റാന്നി പെരുനാട് ബഥനി ആശ്രമത്തിൽവച്ച് നടത്തുന്നതിന് തീരുമാനിച്ചിരിക്കുന്നു.

സംബന്ധിക്കാൻ ആഗ്രഹിക്കുന്നവർ മാർച്ച് 30–ാം തീയതിക്കു മുൻപായി,

Superior, Bethany Ashram
R. Perunad, PTA എന്ന വിലാസത്തിൽ ബന്ധപ്പെടേണ്ടതാണ്.

**രണ്ടാം ചരമവാർഷികം**
**2–4–1994**



റാഹേലമ്മ ഏബ്രഹാം
കടയ്ക്കമണ്ണിൽ
മൈലപ്രാ

## ബൈബിൾ റീഡിംഗ്
### ഏപ്രിൽ

| | |
|---|---|
| 1. ലൂക്കോസ് | 16. മത്തായി 5:1–16 |
| 23:24–49 | 17. ,, 5:21–26 |
| 2. മത്തായി 27:57-66 | 18. ,, 5:27–32 |
| 3. മർക്കോസ് 16:1-8 | 19. ,, 5:43–48 |
| 4. ഏശയ്യാ. 61:1–9 | 20. ,, 6:1–18 |
| 5. യിരെമ്യാ 1:1–10 | 21. ,, 6:25–34 |
| 6. ,, 32:37–42 | 22. ,, 7:17–27 |
| 7. ഹെസ്കേൽ 2:1-7 | 23. ,, 10:24–31 |
| 8. ,, 3:17–19 | 24. ,, 18:1–20 |
| 9. ,, 18:1–20 | 25. ,, 18:2–35 |
| 10. ,, 18:21–30 | 26. ,, 19:1–22 |
| 11. ,, 34:1–12 | 27. ,, 24:46–51 |
| 12. ,, 34:20–31 | ജോൺ 9:4–5 |
| 13. ,, 36:20–31 | 28. മത്തായി 25:1–30 |
| 14. യോന 3 | 29. ,, 25:3–46 |
| 15. മലാഖി 3:7–12 | 30. മർക്കോസ് 4:1–20 |

## ഫാ. ഏ. എം. വർഗീസ്

മലേഷ്യ, ആസ്ട്രേലിയ, ന്യൂസീലണ്ട് മുതലായ രാജ്യങ്ങൾ സന്ദർശിക്കുന്നതിനായി പന്തളം ആലുമ്മൂട്ടിൽ ഫാ. ഏ. എം. വർഗീസ് മാർച്ച് 10–ാം തീയതി യാത്ര പുറപ്പെടുന്നു. ബ. അച്ചൻ ഇതിനകം ലോകത്തിലെ മററ് എല്ലാ രാജ്യങ്ങളും സന്ദർശിച്ചിട്ടുണ്ട്.

## യുവജനപ്രസ്ഥാനം വാർഷികസമ്മേളനം

ഓർത്തഡോക്സ് യുവജന പ്രസ്ഥാനത്തിൻെറ 58–ാമതു വാർഷിക കോൺഫറൻസ് മെയ് 18 മുതൽ 21 വരെ തുമ്പമൺ എം. ജി. ഹൈസ്ക്കൂളിൽവച്ച് നടത്തുന്നതാണ്. കോൺഫറൻസിൽ പ: കാതോലിക്കാബാവാ തിരുമേനിയും മററ് മെത്രാപ്പോലീത്താമാരും പങ്കെടുക്കും.

കോൺഫ്രൻസിൻെറ നടത്തിപ്പിനായി ഫീലിപ്പോസ് മാർ യൗസേബിയോസ്, പൗലോസ് മാർ മിലിത്തിയോസ് എന്നീ തിരുമേനിമാർ അദ്ധ്യക്ഷൻമാരായി വിപുലമായ ഒരു കമ്മററി രൂപീകൃതമായി പ്രവർത്തിച്ചുവരുന്നു.

## പോസ്ററ് എസ്. എസ്. എൽ.സി. ക്യാമ്പ്

എസ്. എസ് എൽ. സി. കഴിഞ്ഞവർക്കായി ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം സംഘടിപ്പിക്കുന്ന വിദ്യാഭ്യാസ മാർഗ്ഗനിർദ്ദേശ ക്യാമ്പ് ഏപ്രിൽ 18 മുതൽ 24 വരെ കോട്ടയം സോഫിയാ സെൻററിൽ നടക്കും. കോളജ് പഠനവിഷയങ്ങൾക്ക് പുറമെ വേദശാസ്ത്രം, മന:ശാസ്ത്രം, സാഹിത്യം, സംഗീതം, കൗൺസിലിംഗ്, പ്രസംഗകല എന്നിവയെക്കുറിച്ചുള്ള ക്ലാസ്സുകൾക്ക് വേദശാസ്ത്ര പണ്ഡിതരും വിദ്യാഭ്യാസ വിദഗ്ദ്ധരും നേതൃത്വം നൽകും. പങ്കെടുക്കാൻ താല്പര്യമുള്ളവർ ജന: സെക്രട്ടറി, എം. ജി. ഒ. സി. എസ്. എം. കോട്ടയം എന്ന വിലാസത്തിൽ അപേക്ഷിക്കുക.

## ജോർജ് കോറെപ്പിസ്ക്കോപ്പാ നിര്യാതനായി

പുത്തൻകാവ് വലിയവീട്ടിൽപറമ്പിൽ ജോർജ് കോറെപ്പിസ്കോപ്പാ (81) 1994 ജനുവരി 24–ാം തീയതി നിര്യാതനായി. ശവസംസ്ക്കാരം 28–ാം തീയതി പുത്തൻകാവു സെ. മേരീസ് കത്തീഡ്രലിനു സമീപം തയ്യാറാക്കിയ പ്രത്യേക കല്ലറയിൽ പ. കാതോലിക്കാബാവാ തിരുമനസിലെ പ്രധാന കാർമ്മികത്വത്തിൽ നടത്തി. മാർ അത്താനാസ്യോസ്, മാർ ഈവാനിയോസ്, മാർ യൗസേബിയോസ്, മാർ സേവേറിയോസ് എന്നീ തിരുമേനിമാരും ധാരാളം വൈദികരും സന്നിഹിതരായിരുന്നു. ഭവനത്തിൽനിന്നുള്ള വിലാപയാത്രയിലും ശവസംസ്ക്കാരശുശ്രൂഷയിലും വലിയ ജനക്കൂട്ടം സംബന്ധിച്ചു. പ. ബാവാതിരുമേനി ശുശ്രൂഷാമദ്ധ്യേ ബ. അച്ചൻെറ സേവനങ്ങളെ പ്രകീർത്തിച്ച് ചരമപ്രസംഗം നടത്തി. ബ. അച്ചൻ ചെങ്ങന്നൂർ കൊഴുവല്ലൂർ എന്ന സ്ഥലത്ത് 18 ഏക്കറോളം റബർ തോട്ടം സഭയ്ക്കായിസമ്പാദിച്ചു. അവിടെ ഒരു ചാപ്പലും ഉണ്ട്.



1994 ഫെബ്രുവരി 20–ാം തീയതി 60 വയസിലേക്കു പ്രവേശിച്ച റവ. ഫാ. ഡോ. വി. ശമുവേൽ (കളീക്കൽ, അറബി, ഇരിട്ടി).



സൺഡേസ്ക്കൂൾ സഹപാഠ്യ മത്സരത്തിൽ N. Zone–ൽ വേദവാക്യത്തിന് രണ്ടാം സ്ഥാനം നേടിയ നെല്ലിപ്പോയി സെ. തോമസ് സൺഡേസ്കൂൾ വിദ്യാർത്ഥി അനിററ് എം. തോമസ്.

# മരുഭൂമിയിലെ നീരുറവ

## (സെൻറ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ)

1975 സെപ്റ്റംബർ 12–ാം തീയതി അഭിവന്ദ്യ ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായാൽ സ്ഥാപിതമായ ഈ കോൺഗ്രിഗേഷൻ പതിവുപോലെ 1994–ലും താഴെ പറയുന്ന ജീവകാരുണ്യ ധനസഹായങ്ങൾ അർഹതയുടെ അടിസ്ഥാനത്തിൽ നൽകുന്നതാണ്. ചികിത്സാ സഹായത്തിന് ജാതിമത ഭേദമെന്യേ ആർക്കും അപേക്ഷിക്കാം. മററു സഹായങ്ങൾ ഓർത്തഡോക്സ് സഭാംഗങ്ങൾക്കു മാത്രം നൽകുന്നു.

**1. ചികിത്സാ ധനസഹായ**[illegible]രാ[illegible]ാലംബരും സാധുക്കളുമായ രോഗികൾക്കു നൽകുന്നു. ഇടവക വികാരിയുടെ ശുപാർശയു[illegible]വരങ്ങൾ വിശദമായി രേഖപ്പെടുത്തിക്കൊണ്ടുള്ള ചികിൽസിക്കുന്ന ഡോക്ടറുടെ സർട്ട[illegible]ും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഓർത്തഡോക്സ് സഭാംഗങ്ങളല്ലാത്തവർ സമീപത്തുള്ള ഓർത്തഡോക്സ് പള്ളിവികാരിയുടെ ശുപാർശയോടുകൂടി അപേക്ഷ അയച്ചിരിക്കണം.

കൂടാതെ കോലഞ്ചേരി, കങ്ങഴ, പരുമല, ശാസ്താംകോട്ട, ഇടുക്കി, പുതുപ്പാടി (കോഴിക്കോട്) എന്നീ സ്ഥലങ്ങളിലെ സഭ വക മിഷൻ ആശുപത്രികൾ വഴിയായും സാധുക്കളായ രോഗികളെ സഹായിച്ചുവരുന്നു.

**2. വിവാഹ ധനസഹായം:** നിർദ്ധന കുടുംബത്തിലെ–പ്രത്യേകിച്ചും മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്ത പെൺകുട്ടികളുടെ വിവാഹത്തിന് മുൻഗണന നൽകുന്നു. ഇടവക വികാരിയുടെയും ഇടവക മാനേജിംഗ് കമ്മററിയുടെയും ശുപാർശയോടുകൂടി ദേശകുറി സഹിതം അപേക്ഷ അയയ്ക്കണം. വിവാഹത്തിന് ഒരുമാസം മുമ്പെങ്കിലും അപേക്ഷ കിട്ടിയെങ്കിൽ മാത്രമേ യഥാസമയം പരിഗണിക്കാൻ സാധിക്കുകയുള്ളൂ. വിവാഹതീയതി നിശ്ചയിച്ചിട്ടില്ലെങ്കിൽ അർഹരായവർക്ക് ദേശകുറിയുടെ കോപ്പി കിട്ടിയതിനു ശേഷമേ സഹായം നൽകുകയുള്ളൂ.

**3 വിദ്യാഭ്യാസ ധനസഹായം:** പഠനത്തിൽ സമർത്ഥരായ നിർദ്ധന വിദ്യാർത്ഥി:–വിദ്യാർത്ഥിനികൾക്ക് SSLC–ക്കു ശേഷമുള്ള വിദ്യാഭ്യാസത്തിന് നൽകുന്നു. ഫൈനൽ പരീക്ഷയുടെ അററസ്ററു ചെയ്ത മാർക്കുലിസ്ററും കോഴ്സ് സർട്ടിഫിക്കററും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവകവികാരിയുടെ ശുപാർശയോടുകൂടി അപേക്ഷകൾ 1994 ആഗസ്ററ് 15–നു മുമ്പ് കിട്ടിയിരിക്കണം.

**4. ഭവനനിർമ്മാണ ധനസഹായം**: സ്വന്തമായി സ്ഥലമുള്ളവരും വീടുപണിയുവാൻ സാമ്പത്തികശേഷി ഇല്ലാത്തവരുമായ കൊച്ചി, മലബാർ ഭദ്രാസനങ്ങളിലെ ഓരോ അപേക്ഷകർക്ക് 20000 രൂപാ വീതം നൽകുന്നു. സഹായം ലഭിച്ചാൽ പണിയുടെ പൂർണ്ണ ചുമതല ഏറെറടുത്തു നടത്തി ആറുമാസത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക മാനേജിംഗ് കമ്മററിയുടെയോ ഏതെങ്കിലും ആദ്ധ്യാത്മിക സംഘടനയുടെയോ സമ്മതപത്രം അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടെയും മാനേജിംഗ് കമ്മററിയുടെയും ശുപാർശയോടുകൂടി അപേക്ഷകൾ 1994 മെയ് 31–നുമുമ്പ് കിട്ടിയിരിക്കണം.

**5. മററു സഹായങ്ങൾ**: അംഗവൈകല്യം സംഭവിച്ച അശരണർക്കും, തയ്യൽ തുടങ്ങിയ തൊഴിൽ പരിശീലനം നേടിയിട്ടുള്ള നിർദ്ധനർക്കും സ്വയം തൊഴിൽ കണ്ടെത്തുന്നതിനുള്ള പരിമിതമായ സാമ്പത്തിക സഹായം നൽകുന്ന കാര്യം ഇടവക വികാരിയുടെയും മാനേജിംഗ് കമ്മററിയുടെയും ശുപാർശ സഹിതം അപേക്ഷിച്ചാൽ പരിഗണിക്കുന്നതാണ്.

**6. Special Project:** 1994–ലെ Special Project ഇതിനോടകം തീരുമാനം ആയതിനാൽ ഇനിയും ഈ വർഷത്തേക്ക് അപേക്ഷകൾ പരിഗണിക്കുന്നതല്ല.

ഇടവകയിലെ ആദ്ധ്യാത്മിക സംഘടനകളിൽ പ്രവർത്തിക്കുന്നവർക്ക് പ്രത്യേക പരിഗണന നൽകുന്നതാണ്. ചികിത്സാ സഹായത്തിനും വിദ്യാഭ്യാസ ധനസഹായത്തിനും ഒഴികെയുള്ള ഇനങ്ങൾക്ക് ഒരു ഇടവകയിൽനിന്നും ഒന്നിൽ കൂടുതൽ അപേക്ഷകൾ പരിഗണിക്കുന്നതല്ല.

**7. Medical Camp:** 1994 May മാസത്തിലോ June മാസത്തിലോ ഈ കോൺഗ്രിഗേഷന്റെ Sponsor ship–ൽ ഒരു സൗജന്യ Medical Mission Camp നടത്തുവാൻ ആഗ്രഹിക്കുന്നു. ആയത് ഏറെറടുത്തു നടത്തുവാൻ താല്പര്യമുള്ളതും, കങ്ങഴ Medical Mission ആശുപത്രിക്ക് 80 കിലോമീററർ ദൂരപരിധിക്കുള്ളിൽപ്പെടുന്നതുമായ, ഏതെങ്കിലും പിന്നോക്ക പ്രദേശങ്ങളിലെ ഇടവകകളിൽനിന്നും, ആദ്ധ്യാത്മിക സംഘടനകളിൽനിന്നും അപേക്ഷകൾ 1994 April 30–നു മുമ്പ് കിട്ടിയിരിക്കണം.

(മറുവശം)

ഈ ഷീററിൽ കൊടുത്തിരിക്കുന്നതുപോലെ അപേക്ഷാഫോറം തയ്യാറാക്കി പൂർണ്ണ വിവരങ്ങൾ രേഖപ്പെടുത്തി താഴെ കൊടുത്തിരിക്കുന്ന മേൽവിലാസത്തിൽ മാത്രം അയയ്ക്കുക. അല്ലാതെ ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല.

STOC Office,
Basil Jubilee Center,
Bethany Aramana,
Thiruvalla, PIN-689101,
Kerala State.

10-3-1994

മാനേജിംഗ് കമ്മററി.

# മരുഭൂമിയ്[illegible]ല നീരുറവ

## ധനസഹ[illegible]അ[illegible]പക്ഷാഫോറം

ഏതുതരത്തിലുള്ള സഹായത്തിന് അപേക്ഷിക്കുന്നു:
പേര്: വയസ്: ജനനതീയതി:
വിദ്യാഭ്യാസയോഗ്യത:
മേൽവിലാസം: പി.ഒ. പിൻകോഡ് സഹിതം
ഇടവക: തൊഴിൽ:
ഭദ്രാസനം: പ്രതിമാസ വരുമാനം:
ഭൂസ്വത്ത് വിവരം:
ഇടവകയിലെ ആദ്ധ്യാത്മീക പ്രവർത്തനങ്ങളിൽ പങ്കെടുക്കുന്ന വിവരം:
ഇതിനുമുമ്പ് ഇവിടേക്ക് ധനസഹായത്തിന് അപേക്ഷിച്ചിട്ടുണ്ടോ? ഉണ്ടെങ്കിൽ എന്ന്?
എപ്പോഴെങ്കിലും ഈ കോൺഗ്രിഗേഷനിൽനിന്നോ മററു സംഘടനകളിൽനിന്നോ എന്തെങ്കിലും സഹായം ലഭിച്ചിട്ടുണ്ടോ?
ഉണ്ടെങ്കിൽ—എവിടെനിന്ന്, എപ്പോൾ, എന്താവശ്യത്തിന്? എന്തു തുക ലഭിച്ചു?
ഇതേ ആവശ്യത്തിന് മററു സ്ഥലങ്ങളിലേക്ക് അപേക്ഷ അയച്ചിട്ടുണ്ടോ?
ഉണ്ടെങ്കിൽ—എവിടേക്ക്? എപ്പോൾ?
കുടുംബാംഗങ്ങളുടെ / ആശ്രിതരുടെ / പൂർണ്ണവിവരം

| പേര് | അപേക്ഷകനുമായുള്ള ബന്ധം | വയസ് | തൊഴിൽ | പ്രതിമാസ വരുമാനം |
|---|---|---|---|---|
| | | | | |

പരിഗണനാർഹമായ മററു പരാധീനതകൾ ഉണ്ടെങ്കിൽ ചുരുക്കത്തിൽ എഴുതുക.
അപേക്ഷകൻെറ പേര്, ഒപ്പ്
സ്ഥലം: തീയതി
അപേക്ഷ സാക്ഷ്യപ്പെടുത്തിക്കൊണ്ടുള്ള ഇടവക വികാരിയുടെ ശുപാർശയും, ഒപ്പും പേരും മേൽവിലാസവും പള്ളിയുടെ സീലും.

അപേക്ഷകരുടെ ശ്രദ്ധയ്ക്ക്:

മുകളിൽ കൊടുത്തിരിക്കുന്ന ഫാറം വേറൊരു കടലാസിൽ പകർത്തി ആവശ്യപ്പെട്ടിട്ടുള്ള വിവരങ്ങൾ പൂർണ്ണമായും സത്യസന്ധമായും എഴുതി വേണ്ട രേഖകളും, ശുപാർശയും സഹിതം സാധാരണ തപാലിൽ, അന്യത്ര കൊടുത്തിട്ടുള്ള അഡ്രസിൽ അയയ്ക്കുക. അപേക്ഷകൻെറ പൂർണ്ണമായ മേൽവിലാസവും പിൻകോഡും എഴുതുവാൻ മറക്കരുത്. ഏതെങ്കിലും വിവരം സത്യസന്ധമല്ലെന്ന് ബോദ്ധ്യമായാൽ അപേക്ഷ തള്ളിക്കളയുന്നതാണ്.

## ബഹു. വികാരി അച്ചൻെറ ശ്രദ്ധയ്ക്ക്:

അപേക്ഷകൾ സസൂക്ഷ്മം പരിശോധിച്ച് ഏററവും അർഹതയുള്ളവ മാത്രം അയയ്ക്കണമെന്ന് താല്പര്യപ്പെടുന്നു. കൂടാതെ ആവശ്യപ്പെട്ടിരിക്കുന്ന രേഖകൾ എല്ലാം ഉണ്ടോ എന്നും അപേക്ഷകൻെറ ഭൂസ്വത്ത്, വരുമാനം, വയസ്, ആശ്രിതരുടെ വിവരങ്ങൾ എന്നിവ വിശ്വസനീയമാണോ എന്നും ബ. വികാരി അച്ചൻമാർ പ്രത്യേകം ശ്രദ്ധിക്കണം.

മാനേജിംഗ് കമ്മററി

## എട്ടാം ചരമവാർഷികം

18-2-1994



പെരുനാട് ബഥനി ആശ്രമാംഗവും കുന്നംകുളം ബഥനി ഇംഗ്ലീഷ് സ്കൂളിന്റെ സ്ഥാപകനും, ആൻഡമാൻസ്, ആസാം, നാഗാലാൻഡ് മുതലായ ഭാരതത്തിലെ വടക്കുകിഴക്കൻ ഇടവകകളുടെ വികാരിയായി സേവനം അനുഷ്ഠിച്ച ദേഹവുമായ **റവ. ഫാ. ഗീവർഗീസ് O. I. C.**

Licence No. 475. 11th APRIL 1946. Registered No. KL KTM-38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM – 686 038





Inserted by:

താമരവേലിൽ കുടുംബക്കാർ



3–3–1987–ൽ ദിവംഗതനായ

താമരവേലിൽ ഗീവർഗീസ് മത്തായി

Printed and published by Rev. Fr. T. G. Zacharia For Orthodox Viswasa Paripalana ...sthy... Kottayam
at the Catholicate Press. Kottayam-38 Chief Editor Rev. Dr. Jacob K...